*Managing Editor A. K. Sarma, Perassery.*

# DharmaDeeran




"ഉണരുവിനഖിലേശനെ സ്മരിപ്പിൻ
ക്ഷണമെഴുന്നേല്പിനനീതിയോടെതിർപ്പിൻ"

പുസ്തകം ൨ } കോട്ടയം, ൧൧൦൭ മിഥുനം. { ലക്കം ൩

## വിഷയവിവരം.

1

# ധർമ്മധീരൻ.

പുസ്തകം ൨. } കോട്ടയം, ൧൧൧൦ മിഥുനം { ലക്കം ൯

# ചെറുകഥ



## "സദനമാതാ"

വക്കീൽ കെ. എൻ. കേശവൻ (മാവേലിക്കര)

i

"ഭാസുരേ, നീയെത്രനാളിങ്ങനെ കരഞ്ഞു കഴിച്ചുകൂട്ടും? ക... നിനക്കീവിവരക്കേട തോന്നുന്നല്ലോ. അച്ഛനമ്മമാക്കുള്ള ...ണം" കണ്ണീർകൊണ്ടു വേണ്ട; അവക്കതിഷ്ടമായിരിക്കയി...." രാമചന്ദ്രന്റെ തൊണ്ടയിടറി; മൗനമായി നിന്നു.

ഏറെനേരം കഴിഞ്ഞു; ആ യുവാവു പിന്നെയും പറഞ്ഞു- ...രാമനേ! ഒരു കാര്യം നിശ്ചയമല്ലേ? ആജീവനാന്തം ദുരിതം മാ... ...ം അനുഭവിക്കേണ്ടിവരുന്ന ഒരു ജീവിലോകത്തുണ്ടായിരിക്ക... ...മാ? എങ്കിൽ സൃഷ്ടിയുടെ വൈഫല്യവും ലോകത്തിന്റെ അ... ...രാശാസ്യതയും അതോടെ വെളിപ്പെടുമല്ലോ! നീ ഈ കഷ്ടപ്പാ... ...ൽ....' രാമചന്ദ്രൻ പറയാൻ തുടങ്ങിയതു മുഴപ്പിച്ചില്ല. അയാ... ...ം ചിന്താധീനനായി നിലകൊണ്ടു.

ഭാസുരാംഗി മുഖമുയത്തി; രാമചന്ദ്രനെ നോക്കി. അരു... ...നോദയ വേളയിൽ പച്ചപ്പുൽപ്പടർപ്പുപോലെ ആ കൺപീലി... ...ം നനഞ്ഞിരുന്നു.

രാമചന്ദ്രൻവീണ്ടുംപറഞ്ഞു:—ഭാസുരേ, അച്ഛൻ മരിച്ചവ... ...രും ജീവിച്ചിരിക്കാനാശിയ്ക്കയില്ലെന്നോ? എന്നാലിനി ലോക... ...തിലെത്രപേർ ശേഷിയ്ക്കുമെന്നു കണ്ടുതന്നെ അറിയണം!

ഭാസുര ഞെട്ടിപ്പിടഞ്ഞെണീററു. അവളുടെ മുഖത്തു രക്തത്തിൻെറ മയംപോലുമില്ലായിരുന്നു. അവൾ സാവധാനം പറഞ്ഞു:—ചന്ദ്രാ, അങ്ങ് എന്തൊക്കെയാണോ ഈ പറയുന്നതു്! കഷ്ടം; എൻെറ അമ്മ; എൻെറ അച്ഛൻ;—എൻെറ ദൈവമേ, അവരുടെ മരണകാലത്തു ഞാൻ വേണ്ടോളം വ്യസനിച്ചു. ഊണുമുറക്കവുമൊഴിഞ്ഞിരുന്നു കരഞ്ഞു. എന്നാൽ, ഈ മഹാപാപിയ്ക്കു അന്നു് ആശ്വാസത്തിനാളുണ്ടായിരുന്നു. ഇവളുടെ കണ്ണീർത്തുള്ളികൾ സ്വന്തം കൈവിരലുകളാൽ തുടച്ചു കളയാൻ കനിവുണ്ടായിരുന്ന ഒരാൾ——!

"ആ ആൾ ഇപ്പോഴം —"രാമചന്ദ്രൻ അർദ്ധോക്തിയിൽ വിരമിച്ചു.

മൃദുതരമായ കാർമേഘശകലത്താൽ ചന്ദ്രബിംബത്തിലെന്നപോലെ, ഭാസുരാംഗിയുടെ നിഷ്കന്മഷമായ മുഖേന്ദുവിൽഒരു നിറപ്പകർച്ചയുണ്ടായി. ഏററനേരത്തേക്കു അവൾക്കൊന്നും മിണ്ടാൻ കഴിഞ്ഞില്ല. ഒടുവിൽ ഒരു നെടുവീർപ്പിട്ടുംകൊണ്ടു് അവൾ ശാന്തമായി ഉച്ചരിച്ചു:—

"കഷ്ടം, ഞാനെന്തുചെയ്യും; എല്ലാം വരുംപോലെ വന്നുകൊള്ളട്ടെ! ഞാൻ ലാളിച്ചുവളൎത്തിയ എൻെറ 'ഗിനിഫൌൾ' പനററിമുറുകി; അതു ആദ്യമിടുന്ന മുട്ട കാണാൻ ഞാൻ അത്യൽകണ്ഠയോടുകൂടി കാത്തിരുന്നു. എൻെറ 'പാരിജാതം'; അന്നു എന്നെ തൻെറ പ്രാണനേക്കാൾ അധികമായ് സ്നേഹിച്ചിരുന്ന ഒരാൾ എനിക്കു കൊണ്ടുവന്നുതന്ന എൻെറ ഓമനപ്പച്ചെടി; ആദ്യമായി മൊട്ടിട്ടു; ഒരു സായന്തനത്തിൽ അതു വിരിഞ്ഞു സുഗന്ധം വിതറുന്നതു ഞാൻ കൊതിച്ചിരുന്നു! ഹാ, കഷ്ടം! അതു രണ്ടും ആ ദുർദ്ദിനത്തിലത്രേ കാണാറായതു്!! എൻെറ ഔത്സുക്യം, എനിക്കുണ്ടാകുമെന്നു ഞാൻ അതേവരെ അത്യാവേശ്യത്തോടുകൂടെ പ്രതീക്ഷിച്ചിരുന്ന ആ ദിവ്യാനന്ദം, അയ്യോ! അരക്ഷണത്തിൽ അസ്തമിച്ചു. ഞാൻ ഇനിയെന്തിനീഭാരം വഹിക്കുന്നു! എൻെറ ജീവിതംകൊണ്ടെന്തുഫലം!! ആൎക്കെല്ലം ഞാൻ നിമിത്തം——" പാവം, ഭാസുരാംഗി; അവൾ ഒരു വാടിയ പിച്ചലത പോലെ തല താഴ്ത്തിയിരുന്നു കണ്ണീർ പൊഴിച്ചു!

ആ പൂന്തോട്ടത്തിലെ ചെറുവൃക്ഷങ്ങളാകട്ടെ, അതിൽ സൈ്വരം ചുററിപ്പടൎന്ന പൂവല്ലികളാകട്ടെ, തലയനക്കന്നില്ല. ആകാശം ചെറിയ ചെറിയ സ്വൎണ്ണക്കണ്ണുകൾ കൊണ്ടു ആ യുവാക്കളെ നോക്കുന്നു. ബാലചന്ദ്രൻ, പശ്ചിമഭാഗത്തു ഇടതൂൎന്നു വളൎന്നു നില്ക്കുന്ന നാളികേരവൃക്ഷങ്ങളുടെ അപ്പുറത്തു മറഞ്ഞു. അവിടമെല്ലാം ഒരു അന്ധകാരം വ്യാപിച്ചു!

മരപ്പൊത്തിലെവിടെയോ ഇരുന്ന ഒരു നത്തു് കൎണ്ണശല്യമായി വിലച്ചു; ഭാസുരാംഗി സ്വപ്നത്തിൽ നിന്നെന്നപോലെ ഞെട്ടിപ്പിടഞ്ഞു. ആ സാദ്ധ്വി സാവധാനം പുലമ്പി:—'അദ്ധ്വാത്മ—' അയ്യോ! ക്ഷമിയ്ക്കണേ!! എനിയ്ക്കതിനവകാശമില്ല; ഞാൻ ഭാഗ്യദോഷിതന്നെ. പുണ്യശാലിയായ അവിടുത്തെ ജീവിതം ഞാൻ മൂലം എന്തിനു ദുരിതപൂൎണ്ണമാക്കുന്നു! അങ്ങേ സന്മാൎഗ്ഗത്തിൽ എന്തിനു ഞാൻ മുള്ളുവയ്ക്കുന്നു!!

അവൾ തലതാഴ്ത്തിയിരുന്നു സഗദ്ഗദം പിന്നെയും പുലമ്പി:—വാസന്തി,—സൌഭാഗ്യവതി; ആ—സഹോദരി—സുഖമായി—കഴിയട്ടെ!

ഒരു വെള്ളിടി ഏററതുപോലെ രാമചന്ദ്രൻ നടുങ്ങി. ഭാസുരയുടെ മിഴിമൂടാൻ ഇനിയും കഴിവില്ലെന്നു അവനു ബോദ്ധ്യമായി. ആ കാലുകൾ സാവധാനം ഭൂമിയിൽ നിന്നിളകി. ഒരു മിന്നൽ പിണർ പോലെ ആ കഠിനൻ അവിടെ നിന്നും ഓടിമറഞ്ഞു!

ii

ദ്രോഹി! രാമചന്ദ്രൻ; അവനെങ്ങിനെ പുറത്തിറങ്ങി നടക്കും; നാണമില്ലേ?

കാണുന്നവരെല്ലാം അവനെ 'വാസന്തി' 'വാസന്തി' എന്നു വിളിച്ചു തുടങ്ങി. എന്തൊരു വിചിത്രതരമായശിക്ഷ! രാജനീതിയ്ക്കൊന്നും അതു് അധീനമല്ല; എന്നാലും, കണക്കിനു തന്നെപററി!

രാമചന്ദ്രൻ, ഒരു, ഉന്നതപരീക്ഷാവിജയിയായി. ആ പരീക്ഷയ്ക്കും പ്രൌഢിയ്ക്കും ചേൎന്ന ഒരു 'വിവാഹ'ത്തിനു ആ പരമാന്ധൻ മോഹിച്ചു. അവനെ ജീവിതസൎവസ്വമായി ആ

രാധിച്ചു വന്നിരുന്ന ഭാസുര; സ്വർഗ്ഗവും ഭൂമിയും, എന്നുവേണ്ട സകല ലോകങ്ങളും സകല സുഖാനുഭൂതിയും രാമചന്ദ്രനിൽ തന്നെസ്ഥിതിചെയ്യുന്നു എന്നു ദൃഢമായി വിശ്വസിച്ചിരുന്ന ഭാസുര; അവൾ എന്തുചെയ്യും! അവൾക്കു ധനമില്ല; ബന്ധുബലമില്ല അഹോ! 'ഉൽകൃഷ്ട ബിരുദിന്റെ' ധമ്മബോധം, അഥവാ, നഗ്നമായ മൃഗീയത!!

സമീപമുള്ള ഒരു പ്രഭുകുടുംബത്തിലെ 'വാസന്തി'യേ വരിക്കാൻ, പരീക്ഷാധനം' മാത്രമുള്ള ആ ദുരാഗ്രഹി ശ്രമിച്ചു; ഫലപ്പെട്ടില്ല.

നാട്ടാരെല്ലാം ഇതറിഞ്ഞു. 'അങ്ങാടിപ്പിള്ളേക്ക്' ഇതൊരു പാട്ടായി. ഏതുവഴിക്കു തിരിഞ്ഞാലും 'വാസന്തി' 'വാസന്തി' എന്നു അവന്റെ മുൻപിൽ നിന്നു് അവർ വിളിച്ചു കൂവുകയായി!

ഇച്ഛാഭംഗവും നാണക്കേടും കൊണ്ടു ആ ധൂത്തൻ വലഞ്ഞു; നാടുവിട്ടു ഓടിപ്പോയി!

സാധു, ഭാസുരാംഗി! ലോകകൌടില്യം എന്തെന്നറിഞ്ഞിട്ടില്ലാത്ത മാൻപേട; അവൾ നിഷ്ക്കരുണം ഉപേക്ഷിയ്ക്കപ്പെട്ടു!

* * * * *

കാലചക്രം തിരിഞ്ഞുകൊണ്ടുതന്നെയിരുന്നു. ഭാസുരാംഗിയ്ക്കു ഓമ്മയായതിൽ പിന്നെ ജനിച്ച പെൺകുട്ടികളെല്ലാം മാതാക്കളും മാതാമഹികളുമായി!

അതാ, ആ കുഗ്രാമത്തിലൊരു കോണിൽ ശുദ്ധവും അനാഡംബരവുമായ ഒരു ചെറുഭവനം! നിരാശ്രയരായ ഏതാനും ബാലികമാരുടെ ഒരു അഭയസ്ഥാനമാണതു്. ഒരു വൃദ്ധയായ നിത്യകന്യകയാണു്, അതിന്റെ നായിക. പ്രശാന്തരമണീയമായമുഖം; ആഡംബരരഹിതമായ വേഷം; ആ നിത്യശുദ്ധയെ പ്രഥമവീക്ഷണത്തിൽ തന്നെ തിരിച്ചറിയാം.

മധുരമായും, വിനയമായും, ആ 'സദനമാതാവു്' സംഭാഷണം ചെയ്യും; വിദ്യാത്ഥിനികളെ സരസഗാനങ്ങൾ കൊണ്ടു ആനന്ദിപ്പിയ്ക്കും; ഉത്തമ രീതിയിൽ, ഭംഗിയായി, അദ്ധ്യയനം ന

ടത്തും; എന്നാൽ, ആ പാഠങ്ങളിലെങ്ങാനും, 'രാമചന്ദ്രൻ' എന്നപേരു കണ്ടുപോയാലുടൻ ആ സാധ്വിയുടെ തല കുനിയും, നെടുവീൎപ്പുപായും; എന്തുകൊണ്ടോ, ആൎക്കറിയാം!

---

# ഒരു കീൎത്തനം*

(വെണ്മതികലാഭരണൻ എന്ന മട്ട്)

(സരസകവി മൂലൂർ)

വഞ്ചിധരണീനിലയ പഞ്ചമജനങ്ങൾ
ചഞ്ചലതയെന്നിഹ തഞ്ചുമടിയങ്ങൾ
ഉഞ്ഛദിനവൃത്തികൾ മലഞ്ചെരുവിൽ വാഴ്‌വോർ
നിഞ്ചരണതാരിണ തൊഴുന്നു ഹരിരാമ!

ആൎക്കുമടിയങ്ങളണു മാത്രമൊരുദോഷം
ചേൎക്കുമവരല്ല, ചുണകെട്ടവരുമല്ല.
'പോക്കു'മടിയങ്ങളുമൊരാഢ്യനുടെകണ്ണിൽ
കക്കശമ ഭേദഗതി രാമഹരിരാമ!

വിഷ്ടകളശിച്ചുദിനവൃത്തികൾകഴിക്കും
പട്ടികൾ സുഖത്തൊടു നടപ്പൊരുവഴിക്കും.
കഷ്ടമടിയങ്ങൾ വിടകൊണ്ടിടുകിലപ്പോൾ
ശട്ടമടിതന്നെഗതി രാമഹരിരാമ!

കള്ളുകുടിയന്നു മപരൻെറ മുതൽതട്ടും
കള്ളനു മബദ്ധനുമസഭ്യപരിഷയ്ക്കും
പിള്ളയലസിപ്പവനു മാത്രു വഴിമാറാൻ
തുള്ളണമതാണഴൽ മുകുന്ദഹരിരാമ

രാട്ടിലതിഭക്തിവിനയങ്ങൾ കലരുന്നോർ
നാട്ടിലടിയങ്ങൾ ജനസംഖ്യയിൽ മികച്ചോർ
ആട്ടിയകലത്തുകളയുന്നവരിതൊന്നും
നോട്ടമിഹചെയ്‌വവരുമല്ല ഹരിരാമ!

---

* പ്രജാസഭയിൽ മി. ദൈവത്താൻ പാടിയതു്.

ഈയ്യടിമമാരുടെ സമീപഗമനത്താൽ
'ഹോയി'പറയുന്നവർകുളിക്കമെത്തുകൊള്ളാം-
ന്യായഗതിദേയാത്തിട്ടകിലേവമൊരു പുണ്യം
പ്രായികമിവൎക്ക വളരുന്നു ഹരിരാമ!
കാലഗതിമാറിയനുകൂലമിഹവീശി
ബാലപവമാനനടിയങ്ങളിലുമിപ്പോൾ
'മൂല'നരപാലകുലമാലപുലയന്നും
മാലകലുമാറു വിലസുന്നു ഹരിരാമ!
മാടമഹിതന്നിൽമരുളീട്ടുമടിയങ്ങൾ
കാട്ടകയറേണമൊരുകാടനസമാനം
നാടിതുസുഭിക്ഷതരമക്കഥനിനച്ചാൽ
പേടിയതുകേൾക്കമെളവെന്തുഹരിരാമ!
ചിത്തിരയുമാമഹിതകാൎത്തികയുമേവം
സത്വരമുയൎന്നദയ മദ്ധ്യമണയുമ്പോൾ
അത്തലൊരു നാളുമടിയങ്ങളിൽ വരില്ലാ
സത്യമിതു ബോദ്ധ്യമിതിരാമഹരിരാമ!
ഭൂമിയിലിവൎന്നുവരെയൊന്നിനുമിവണ്ണം
ഏവമൊരുസങ്കടമണഞ്ഞറിവുമില്ല
രാമദശകന്ധരകുലാന്തകതൊഴുന്നേൻ
ആമയമകററിടുകരാമ! ഹരിരാമ!
കൃഷ്ണസചിവോത്തമകൃപാസരണിമൂലം
തൃഷ്ണപലതും പലവഴിക്കിഹലഭിച്ചു
ജിഷ്ണുവിനുപോലുമൊരു നേർവഴിപുരാതാൻ
കൃഷ്ണഭഗവാനരുളി രാമഹരിരാമ!

---

# സർക്കുലർ നമ്പ്ര ൧

കുട്ടനാട്ടു് എസ്. എൻ. ഡി. പി.
യൂണിയൻ ആഫീസ്, പുളിംകുന്നു്.
25-10-105.

കുട്ടനാട്ടു് എസ്. എൻ. ഡി. പി. ശാഖായോഗം
സിക്രട്ടറിമാരുടെ ശ്രദ്ധയ്ക്കു്.

൧. യോഗം വക അച്ചടിഫാറം രസീതു കൊടുക്കാതെ യാതൊരിനങ്ങളും യാതൊരുത്തരോടും വാങ്ങിക്കൂടാ.

൨. യോഗം വക വരവു ചിലവു കണക്കു അന്നന്നുതന്നെ നാൾവഴി ബുക്കിൽ ചേൎത്തു നീക്കിബാക്കി വച്ചിരിക്കണം.

൩. നാൾവഴിപ്രകാരം നീക്കിബാക്കി കാണുന്ന തുക എപ്പോഴും ആഫീസിൽ സൂക്ഷിച്ചിരിക്കണം.

൪. ഖജാൻജിയെ ഏല്പ്പെടുത്തുന്ന തുകയ്ക്കു പാസുബുക്കു വച്ചു് അപ്പഴപ്പോൾ പതിച്ചുവാങ്ങി സൂക്ഷിച്ചിരിക്കണം.

൫. ഖജാൻജിയുടേയും സിക്രട്ടറിയുടേയും പക്കൽ നിബന്ധനപ്രകാരമുള്ള തുകയിൽ കൂടുതൽ നീക്കിബാക്കിവരാതിരിപ്പാൻ ശ്രദ്ധിക്കണം.

൬. യോഗസംബന്ധമായി സിക്രട്ടറി ചെയ്യുന്ന ജോലികൾ അന്നന്നു ഡയറി എഴുതിയിരിക്കണം.

൭. സിക്രട്ടറിക്കു ശാഖയുടെ അതൃത്തിക്കു വെളിയിൽ പോകേണ്ട ആവശ്യം നേരിട്ടാൽ റിക്കാർഡുകൾ അദ്ധ്യക്ഷന്റെ അധീനതയിൽ ഏല്പ്പെടുത്തി രേഖാമൂലം അവധിക്കനുവാദം വാങ്ങി ആഫീസിൽ പരസ്യം എഴുതി ഒട്ടിച്ചു പോകേണ്ടതാകുന്നു.

൮. സിക്രട്ടറിക്കു ഒരാഴ്ചയിൽ കൂടുതൽ അവധി വേണ്ടിവന്നാൽ യൂണിയനിൽ അപേക്ഷിച്ചു അനുവാദം വാങ്ങിയിരിക്കേണ്ടതാകുന്നു.

൯. മാസാന്ത്യം, ശമ്പളബിൽ, യൂണിയൻഫീസ്, യോഗാംഗമായി ചേൎക്കുന്നതിനു അനാമത്തായി വാങ്ങി സൂക്ഷിക്കുന്ന രൂപാ, ഇവ ഓരോ മാസത്തേതും അടുത്ത മാസം പത്താം

തീയതിക്കു മുമ്പായി ഇവിടെ കിട്ടത്തക്ക നിലയിൽ അയച്ചിരിക്കണം.

൧൦. യോഗാംഗമായി ചേരുന്നതിനു പണമടയ്ക്കുന്നവക്കു മെമ്പർ രസീതു കൊടുക്കുന്നതിനായി അവരുടെ മേൽവിലാസവും വയസ്സും തൊഴിലും കൂടി എഴുതി അയച്ചിരിക്കണം.

൧൧. പരസ്പരസഹായസംഘം ഉള്ള ശാഖകളിൽ നിന്നും സംഘത്തിൻെറ മാസാന്ത്യം കൂടി ഓരോ പ്രതി അയയ്ക്കുകയും, ശാഖയുടേയും സംഘത്തിൻെറയും മാസാന്ത്യത്തിൻെറ മറുവശത്തു മാസംതോറുമുള്ള കുടിശിഖുകണക്കുകൂടി ചേൎത്തിരിക്കുകയും വേണം.

൧൨. ശാഖയുടേയും സംഘത്തിൻെറയും പൊതുയോഗമിന്നിറവ് അപ്പഴപ്പോഠം ഇവിടെ അയച്ചിരിക്കേണ്ടതാകുന്നു.

൧൩. ഇതോടൊന്നിച്ചയയ്ക്കുന്നഇൻസ്സക്ഷൻറിപ്പോർട്ടനുസരിച്ചുള്ള റിക്കാട്ടുകഠം ഓരോ ശാഖയിലും ഉണ്ടായിരിക്കേണ്ടതും അവ ശരിയായി അപ്പഴപ്പോഠം തന്നെ എഴുതി സൂക്ഷിച്ചിരിക്കേണ്ടതുമാകുന്നു. എന്നാൽ റിക്കാർട്ടുകഠം എഴുതുന്നതിനു പരിചയക്കുറവോ സംശയങ്ങളൊ ഉണ്ടായിരുന്നാൽ ഇവിടെ വന്നു മനസിലാക്കി പോകേണ്ടതുമാകുന്നു.

൧൪. യോഗങ്ങഠക്കു പരസ്യം ചെയ്യുന്ന കത്തുകളിലോ നോട്ടീസുകളിലോ ആരുടെ എങ്കിലും പേരു ചേൎക്കണമെന്നുണ്ടെങ്കിൽ പ്രത്യേകം അവരുടെ അനുവാദം വാങ്ങി ഇരിക്കണം.

൧൫. മാസാന്ത്യങ്ങഠ കമ്മററി കൂടി പാസാക്കുന്നതിനു ഏതെങ്കിലും കാരണങ്ങളാൽ സൗകര്യം ഇല്ലാതെ വന്നാൽ ആ കാരണം മാസാന്ത്യത്തിൻെറ ഒടുവിൽ എഴുതി സെക്രട്ടറി മാത്രം ഒപ്പിട്ടയച്ചുതരേണ്ടതാകുന്നു.

ഈ സർക്യൂലർ അടുത്തുകൂടുന്ന കമ്മററിയോഗത്തിലും പൊതുയോഗത്തിലും വായിച്ചു മിന്നിററിൽ രേഖപ്പെടുത്തി പ്രത്യേകം ഫയലിൽ സൂക്ഷിച്ചിരിക്കണം.

സി. കെ. കുഞ്ഞുകൃഷ്ണൻ.
യൂണിയൻസിക്രട്ടറി
കുട്ടനാട്ട്.

**N. B.** മേൽ ൧൩-ാംവകുപ്പിൽ പറയുന്ന ഇൻസ്സക്ഷൻറിപ്പോർട്ടു ഒരു ശാഖയെ ഉദാഹരിച്ചുകൊണ്ടു മാതൃകയോടുകൂടി ചിങ്ങം ലക്കം ധമ്മധീരനിൽ പ്രസിദ്ധം ചെയ്യുന്നതാകുന്നു.

# ഈഴവവോട്ടറന്മാരുടെ ശ്രദ്ധക്കു്

(ഏ. കെ. നാരായണൻ, കട്ടമംഗലം.)

നിയമനിർമ്മാണസഭയിലേക്കു് അംഗങ്ങളെ വീണ്ടും തിരഞ്ഞെടുക്കുന്ന കാലം സമീപിച്ചുവരുന്നു. കൌൺസിൽ മെമ്പർമാരായി പോകുവാൻ ആഗ്രഹിക്കുന്ന പല ആളുകളും സ്ഥാനാർത്ഥികളായി ജനതാമദ്ധ്യത്തിൽ പ്രത്യക്ഷീഭവിക്കുവാനും തുടങ്ങീട്ടുണ്ടു്. ഈ അവസരത്തിൽ ഈഴവവോട്ടർമാരായ എന്റെ സഹോദരങ്ങളെ ഒരു സംഗതി ഓർമ്മപ്പെടുത്തുവാനുണ്ടു്. രാജ്യപരിപാലനത്തിനാവശ്യമുള്ള ചട്ടങ്ങൾ ഉണ്ടാക്കുന്ന സഭകളിൽ അതായതു നിയമനിർമ്മാണസഭകളിൽ നിയമജ്ഞന്മാരും സൽസ്വഭാവികളും ആയ യഥാർത്ഥയോഗ്യന്മാരെ ആണു് അംഗങ്ങളായി അയയ്ക്കേണ്ടതു്. അതു ചിലപ്പോൾ സാദ്ധ്യമല്ലാതേയും വരുമെന്നു് ഇവിടത്തെ അനുഭവം ഏതാണ്ടു നമ്മെ ബോദ്ധ്യപ്പെടുത്തിയിട്ടുണ്ടു്. സഭയെപ്പററിയും തന്റെ സ്ഥാനത്തെപ്പററിയും യാതൊരു നിലയിൽ ബോധവുമില്ലാത്ത പലരും ഈ സഭയിൽ മെമ്പർമാരായാൽ ഉണ്ടാകാവുന്ന ബഹുമതിയെ (എം. എൽ. സി. സ്ഥാനത്തെ)മാത്രംഓർത്തു സ്ഥാനാർത്ഥികളായി നിൽക്കുന്നതും, മിക്കവാറും വിജയികളാകുന്നതും നാം കണ്ടിട്ടുള്ള സംഗതികളാണല്ലൊ! രാജ്യത്തിനു പൊതുവേയും അതിൽ നിവസിക്കുന്ന വിവിധസമുദായക്കാരായ ജനങ്ങൾക്കു പ്രത്യേകിച്ചും ഗുണകരമായി വല്ലതും പ്രവർത്തിക്കുവാൻ രാജ്യഭരണത്തെപ്പററിയും രാജ്യത്തുള്ള എല്ലാസമുദായക്കാരെപ്പററിയും ശരിയായി അറിയുന്ന യോഗ്യനായ ഒരാൾക്കേ സാധിക്കയുള്ളൂ. സ്ഥാനമാനത്തെമാത്രം ആഗ്രഹിച്ചു, മേല്പറഞ്ഞ വിധത്തിലുള്ള യാതൊരറിവും സമ്പാദിക്കാതെയുള്ളവർ സഭയിൽ ചെന്നാൽ സ്വാർത്ഥലാഭത്തിനുവേണ്ടി മാത്രമേ വല്ലതും പ്രവർത്തിക്കാൻ ഒരുമ്പെടുകയുള്ളൂ. അവരുടെ പ്രവർത്തനം സഭയ്ക്കു

ടെ സ്ഥാപനോദ്ദേശ്യത്തെ യാതൊരു വിധത്തിലും നിറവേററുന്നില്ലെന്നുള്ളതു നിർവ്വിവാദം തന്നെ. രാജ്യത്തിനും ജനങ്ങൾക്കും കാലോചിതമായ അഭിവൃദ്ധിയുണ്ടാകുന്നതിനു വേണ്ടതെല്ലാം പ്രവർത്തിക്ക എന്നുള്ളതു തന്റെ കർത്തവ്യമാണെന്നും മററും, സഭാമണ്ഡപങ്ങളിലും അല്ലാതേയും പരസ്യമായി പ്രഖ്യാപനം ചെയ്തു ജനസഹായത്തോടുകൂടി നമ്മുടെ നിയമനിർമ്മാണസഭയിൽ ചെന്നിട്ടുള്ള പലരും രാജ്യത്തിന്റെയും ജനങ്ങളുടേയും അധഃപതനത്തിനു പര്യാപ്തമായിപ്പലതും ചെയ്തിട്ടുണ്ടെന്നുള്ളതു നമുക്കു വിസ്മരിക്കാവുന്നതല്ല. വോട്ടു പിടിക്കുന്നതിനുവേണ്ടി നമ്മുടെ മുമ്പാകെ വന്നു പലതും പറഞ്ഞു് പകൽ കഴിവോളമല്ല രാത്രിയിലുംകൂടി ബുദ്ധിമുട്ടി യാചിച്ചു നമ്മെ മാനസാന്തരപ്പെടുത്തി നമ്മുടെ വോട്ടുംവാങ്ങി നിയമനിർമ്മാണസഭയിൽ ചെന്നു നമ്മെ വഴി നടത്തരുതെന്നും ക്ഷേത്രത്തിൽ പ്രവേശിപ്പിക്കരുതെന്നും, സത്രങ്ങളിൽ പാർപ്പിക്കരുതെന്നും, കുളത്തിൽ ഇറക്കരുതെന്നും, നമ്മെക്കൊണ്ടു കിണറുകളിൽനിന്നും വെള്ളം കോരിക്കരുതെന്നും നിഷ്ക്കരുണം വാദിക്കുകയും, വാദം ജയിക്കുന്നതിനു കൈ പൊക്കുകയും ചെയ്തിട്ടുള്ള ആത്മവഞ്ചകന്മാരുടെ ചതിവിൽപ്പെടാതെ ഇനിയെങ്കിലും സൂക്ഷിച്ചുകൊണ്ടു നിൽക്കേണ്ടതാകുന്നു. സ്വതന്ത്രമായ ജീവിതത്തിനുവേണ്ടി മുതിരുന്ന ജനവിഭാഗങ്ങളെ നോക്കി ജനങ്ങളുടെ ഐശ്വര്യാഭിവൃദ്ധികളെ കാംക്ഷിക്കുന്ന പരിഷ്കൃതഗവമ്മെൻറുകളെപ്പോലെ ഏതാണ്ടു ഇരുപത്തഞ്ചുകൊല്ലം മുമ്പു പ്രജാസഭയും ഒൻപതുകൊല്ലം മുൻപു നിയമനിർമ്മാണസഭയും നമ്മുടെ രാജ്യത്തും ഇവിടുത്തെ ഗവമ്മെൻറു ഏർപ്പെടുത്തി. രാജ്യഭരണം രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും ഇഷ്ടംപോലെ അവരുടെ സുഖസൗകര്യത്തെ മാത്രം ലാക്കാക്കി നടത്തുന്നതു് അനാശാസ്യമാണെന്നുകണ്ടു് പ്രജകളുടേയും അതായതു രാജ്യത്തു അധിവസിച്ചുവരുന്ന വിവിധജാതിമതസ്ഥരായ ഓരോ സമുദായക്കാരുടേയും സുഖസൗകര്യത്തെ കൂടി ലക്ഷീകരിച്ചു ഭരിക്കുന്നതിന്നത്രെ ഈ സഭകൾ സ്ഥാപിതമായിട്ടുള്ളതു്. എങ്കിലും ഗവ

മ്മെൻറിൻെറമേൽനോട്ടത്തിലുള്ള അതിൻെറ നടത്തിപ്പു് ഇതു വരേയും ആ സ്ഥാപനത്തിലുള്ള പരിശുദ്ധമായ ഉദ്ദേശത്തെ ഒരുവിധത്തിലും സമീപിക്കപോലും ചെയ്തിട്ടില്ലെന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. ജനപ്രാതിനിദ്ധ്യം കൂടി വഹിക്കുന്ന സഭയിൽ ജനങ്ങളുടെ ഗുണത്തിനും ഹിതത്തിനും ഒത്തനിയമം പാസായാൽ കൎത്തൃക്കളുള്ളവൻ കാൎയ്യക്കാരൻ എന്നമട്ടിൽ അതിൻെറ പ്രായോഗികവൎത്തുവച്ചു് നമ്മുടെ ഗവമ്മെൻറു അതിൻെറ പെടലിമുരുക്കുന്ന ഒരേപ്പാട്ടു് സ്വീകരിച്ചുവരുന്നതായി നമുക്കു പലവിധത്തിലും മനസ്സിലാക്കുവാൻ പ്രയാസമില്ല. ഉദാഹരണമായി പല സംഗതികളും നമ്മുടെ ഓമ്മയിൽ ഇരിപ്പുണ്ടെങ്കിലും ഈ കഴിഞ്ഞ കൌൺസിലിൻെറ ഒരു സമ്മേളനത്തിൽ പ്രമാദമായ വാദപ്രതിവാദങ്ങൾക്കു ശേഷം പാസായ ഒരു നിശ്ചയത്തെപ്പററി മാത്രം കുറിച്ചാലോചിച്ചാൽ മതിയാകും. മി. എ. എസ്സ്. ദാമോദരനാശാൻെറ "പൊതുമുതൽ കൊണ്ടു സംരക്ഷിച്ചുപോരുന്ന റോഡുകൾ,കുളങ്ങൾ,സത്രങ്ങൾ മുതലായവ ജാതിമതഭേദം കൂടാതെ എവക്കും തുറന്നുകൊടുക്കണം" എന്നുള്ള പ്രമേയം കാലവൈപരീത്യം കൊണ്ടുപാസായെങ്കിലും അതിൻെറ ഫലം ഉപയോഗപ്രദമാക്കാതിരിക്കുവാൻ ചില പ്രത്യേക കിണറുകളും മററും ഉണ്ടാക്കിത്തുടങ്ങിയിരിക്കുന്നതു തന്നെ മുൻപറഞ്ഞതുപോലെ പാസായ നിയമത്തിൻെറ പെടലി മുരുക്കുന്ന നയത്തിനു് ഒരു ശരിയായ തെളിവാകുന്നു. അത്ഥവിഹീനമായ ഇത്തരം പ്രവൎത്തികളെപ്പററി ചിന്തിക്കുമ്പോൾ ഈ രാജ്യത്തെ നിയമനിമ്മാണസഭകൊണ്ടും പ്രജാസഭകൊണ്ടും ഈഴവാദി സാധുസമുദായങ്ങൾക്കു് യാതൊരു പ്രയോജനവും ഇല്ലെന്നുള്ളതു് സ്പഷ്ടമായി മനസ്സിലാക്കാം.

ഒരു രാജ്യത്തിൻെറ ഐശ്വൎയ്യം ആ രാജ്യത്തെ ജനങ്ങളുടെ ഏകയോഗക്ഷേമമായ വാഴ്ചയിലത്രെ സ്ഥിതിചെയ്യുന്നതു് എന്നുള്ള നവീനാഭിപ്രായം നമ്മുടെ ഗവമ്മെൻറിനെ സംബന്ധിച്ചടത്തോളം അത്ര സ്വീകാൎയ്യമല്ലെന്നാണു് തോന്നുന്നതു്. ഇന്നു തിരുവിതാംകൂർ രാജ്യത്തിൻെറ ശരിയായ സ്ഥിതിഗതികളെപ്പററി അറിയുന്ന ഒരാൾക്കു് ആരാജ്യത്തിൻെറ യഥാത്ഥമായ രക്ഷക്കുവേണ്ടിയുപകരിക്കുന്ന ആളുകൾ വളരെ ക

ഷ്ടപ്പെട്ടന്നരുണ്ടെന്നും [redacted] തല ചൊക്കാതിരിക്കാൻ ഇവി
ടുത്തെ ഗവമ്മെൻറ നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കയാണെ
ന്നും നിഷ്പ്രയാസം മനസ്സിലാക്കാൻകഴിയും. ഗവമ്മെൻറിൻെറ
ഈദൃശപ്രവൃത്തികളെപ്പററി ഇനിയും തുടൎന്നുപറയാതെ വോട്ടുകാ
ൎയ്യത്തിലും മററും നാം അറിയേണ്ട ചില സംഗതികൾ കൂടി പ്ര
സ്താവിച്ച് ഇതിനെ അവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു.
സ്വാതന്ത്ര്യേച്ഛുക്കളായ ജനങ്ങൾ ഈദൃശ അനാവശ്യപ്രവൃത്തിക
ളെ ഈ നാട്ടിൽനിന്നും ഓടിച്ചു ന്യായവും നീതിയും സ്ഥാപിക്കു
മെന്നുള്ളതുതീർച്ചതന്നെ. അന്നു് നിയമനിൎമ്മാണസഭകൾ ശരി
യായസഭകളായും അവിടെ പാസാക്കുന്നനിശ്ചയങ്ങൾ രാജ്യത്തെ
ചട്ടങ്ങളായും തീരും. ഇന്നു തിരുവിതാംകൂർ രാജ്യത്തെ പല നി
യോജകമണ്ഡലങ്ങളായിത്തിരിച്ച് ഓരോ മണ്ഡലങ്ങളിലും അധി
വസിച്ചുപോരുന്ന ജനങ്ങളുടെ പ്രതിനിധിയായി അവരുടെ അഭി
പ്രായപ്രകാരം ഒരാളെ തിരഞ്ഞെടുത്തു സഭയിലെ മെമ്പറാക്കി
അയയ്ക്കുന്നു എന്നാണല്ലൊ വച്ചിരിക്കുന്നതു്. ഗവമ്മെൻറിന്നു
അഞ്ചു രൂപായിൽ കുറയാതെയും, ജന്മിവസ്തുക്കളിൽ താമസിച്ചു
പതിനേഴരചക്രത്തിൽ കുറയാതെയും, മുൻസിപ്പാലിററിക്കു ഒ
രു രൂപായിൽ കുറയാതെയും കരം കൊടുക്കുന്നവൎക്കും സൎവ്വക
ലാശാലാബിരുദധാരികൾക്കും മററു ചില പ്രത്യേകതരക്കാൎക്കും
മാത്രമെ ഇപ്രകാരം പ്രതിനിധികളെ തിരഞ്ഞെടുക്കാൻ അവ
കാശമുള്ളു എന്നാണു ചട്ടം. ഇതു് എത്രകണ്ടു് സാധുക്കളുടെ
ഗുണത്തിനും രാജ്യക്ഷേമത്തിനും പററിയതാണെന്നു ഓരോ
രുത്തരും ചിന്തിക്കേണ്ടതാകുന്നു. മേൽ പറയപ്പെട്ട ആളുകളു
[redacted] ഗുണത്തിനും ബാധകത്തിനും വേണ്ടി മാത്രമല്ല രാജ്യത്തു ച
ട്ടം ഉണ്ടാക്കുന്നതു്. രാജ്യത്തുള്ള സകല വ്യക്തികളുടേയും ഗു
ണത്തിനും ബാധകത്തിനും വേണ്ടി നിയമനിൎമ്മിതി ചെയ്യുമ്പോ
ൾ സ്വസ്ഥബുദ്ധിയും പ്രായപൂൎത്തിയും ഉള്ള ആളുകളുടെ സമ്മ
തി ചട്ടപ്രകാരം ലഭിച്ചിട്ടുള്ള ആളുകളാൽ ആ കൃത്യം നടത്തുന്ന
തു് എത്രകണ്ടു മൎയ്യാദയും ന്യായാല്പരംന്യായവുമാകുന്നു. അതിനു
ഗവമ്മെൻറ മനസ്സുവയ്ക്കാത്തപക്ഷം വൎഗ്ഗീയപ്രാതിനിധ്യനിയമ
പ്രകാരം ഓരോ സമുദായത്തിലേയും അംഗങ്ങളുടെ അഭിപ്രായമ
നുസരിച്ചു [redacted] രാജ്യത്തുള്ള സകലസമുദായക്കാരുടെയും പ്രതിനി

ധികളെ തിരഞ്ഞെടുപ്പിച്ചു അവരെക്കൊണ്ടു സഭ നടത്തിക്കണം. ഇതിൽ രണ്ടിൽ ഏതെങ്കിലും ഒരു നയം സ്വീകരിക്കാത്തപക്ഷം, നമ്മുടെ ആളുകൾക്ക് ഒരിക്കലും ജനപ്രതിനിധിയായി സഭാഹാളിൽ പ്രവേശിക്കുവാൻ അവസരമുണ്ടാകുമെന്നു തോന്നുന്നില്ല. ഏതാലും ഈഴവാദി അധഃസ്ഥിതസമുദായക്കാർക്കുപയോഗപ്രദമല്ലാത്തതും വിലയില്ലാത്തതുമായ നിയമനിർമ്മാണസഭയേയും വോട്ടവകാശത്തേയും ഉപയോഗപ്രദവും വിലയുള്ളതും ആക്കിത്തീർക്കുവാൻ ഓരോ വോട്ടറന്മാരും ശ്രമിക്കേണ്ടതാകുന്നു. സാമുദായികഭരണത്തിൽ മാത്രമല്ല വോട്ടിങ്ങു മുതലായ ഇതരകാര്യങ്ങൾക്കു കൂടിയും നാം സംഘടിതരായിരിക്കേണ്ടതാകുന്നു. ■ നിയും അധികം താമസിക്കാതെ തന്നെ വോട്ടുപിടുത്തത്തിനു വേണ്ടി നിങ്ങളുടെ മുമ്പാകെ അച്ഛന്മാരെന്നും തമ്പുരാന്മാരെന്നും അഭിമാനിക്കുന്ന ചില വേഷക്കാർ പ്രത്യക്ഷീഭവിക്കും. നമുക്കു വോട്ടുകൊണ്ടു വലിയ പ്രയോജനമില്ലെങ്കിലും ഈ അച്ഛന്മാർക്കും തമ്പുരാക്കന്മാർക്കും അതൊരു പ്രയോജനമുള്ള ഇടപാടായി തീർന്നിരിക്കുകയാണ്. അച്ഛന്മാരുടെയോ തമ്പുരാന്മാരുടെയോ ഏതെങ്കിലും വിധത്തിലുള്ള സ്നേഹത്തെ ഉദ്ദേശിച്ചു മാത്രം കൊടുക്കാവുന്ന ഒന്നല്ല സമ്മതിദാനം. രാജ്യത്തു ചട്ടങ്ങൾ ഉണ്ടാക്കി നടപ്പിലാക്കുന്നതിനു പററിയ ഒരു യോഗ്യനായ ആളെന്നു നാം കൂടി സമ്മതിക്കുന്ന ഒരേർപ്പാടാകുന്നു വോട്ടിങ്ങു എന്നുവരുമ്പോൾ അതിൻെറ ഗൗരവം ഏതാണ്ടു നമ്മൾക്കു ബോദ്ധ്യപ്പെട്ടും. അതുകൊണ്ടു സ്ഥാനാർത്ഥികളായി നില്ക്കുന്നവരുടേയും വോട്ടുപിടുത്തത്തിനു സഞ്ചരിക്കുന്ന അവരുടെ ദൂതന്മാരുടേയും മധുരവാക്കുകളിൽ മയങ്ങിയും ചതിപ്രയോഗത്തിൽപെട്ടും നേരത്തെ ആർക്കും വാക്കു കൊടുക്കാതിരിക്കാൻ എല്ലാ വോട്ടറന്മാരും കരുതിക്കൊള്ളണം. സ്ഥാനാർത്ഥികളായി നില്ക്കുന്ന ഓരോരുത്തരെപ്പററിയും ശരിയായി അന്വേഷിച്ച് ആർക്കു വോട്ടുചെയ്യണമെന്നു സഭകൾ കൂടി നിശ്ചയം ചെയ്തു വേണ്ടതു പ്രവർത്തിക്കുന്നതു നിങ്ങൾക്കോരോരുത്തർക്കും പ്രത്യേകിച്ചു സമുദായത്തിനും അഭിമാനകരവും ശക്തിയുമാണെന്നു വിനീതമായി ഓർമ്മപ്പെടുത്തിക്കൊള്ളുന്നു.



# മഗ്ദലനമറിയം*

(ഗാഥ)

എ. കെ. ശൎമ്മാ

ഈ ലോകംസൃഷ്ടിച്ചുനാലായിരംവൎഷ-
കാലംകഴിഞ്ഞുപാലസ്റ്റയിനിൽ
നിസ്തുലകാരുണ്യവാരാനിധി"യേശു-
ക്രിസ്തു"ഭഗവാനവതരിച്ചു
ദീനരായ്ബോധവിഹീനരായ്കേഴവോ-
ൎക്കാനന്ദമേകുമിത്തമ്പുരാന്റെ
ഉത്ഭവകാലംമുതൽക്കുള്ളകൃത്യങ്ങ-
ളത്ഭുതസംഭവമായിമാറി.
ഒററിക്കൊട്ടപ്പുകാരിന്നത്തെപ്പോലന്നും
പററിപ്പുതുങ്ങിനടന്നെങ്കിലും
ദൈവതനയനാംശ്രീയേശുദേവനെ
കൈവണങ്ങാത്തവരില്ലാതായി.
കൈവല്യദായകനാമത്തിരുമേനി
വൈകല്യമെന്നിയെവാണക്കാലം
സമ്പൽസമൃദ്ധിയിലാകാംക്ഷയാലൊരു
തന്വംഗി"മഗ്ദലനാ",പുരത്തിൽ
സത്യവേദങ്ങളെമാനിയാതെന്നുംദു-
ഷ്കൃത്യങ്ങളാവോളംചെയ്തുപോന്നു.
ലോകൈകസുന്ദരിയാമാവാരാംഗന
ലോകസുഖങ്ങളിൽവ്യാമോഹിച്ചു
ചെയ്യുംപ്രവൎത്തിഭയങ്കരരൂപത്തിൽ
മയ്യേൽമിഴിയാൾക്കുബോധപ്പെട്ടു.

---

* ശ്രീമാൻ ററി. കെ. കിട്ടനവർകളുടെ ആവശ്യപ്രകാരം ൧൧൦൪ മകരത്തിൽ കോട്ടയം വൈ. എം. സി. ഏ ഹാളിൽ എഴുതിവായിച്ചതു്.

അത്തേവടിസ്ത്രീമറിയമത്തുമൂല-
മത്തലിയന്നോടിയേശുവിന്റെ
തൃക്കാല്ക്കൽവീണുകരഞ്ഞവൾചെയ്തവ-
യൊക്കെപൊറുക്കുവാനഭ്യർത്ഥിച്ചു.
ദീനയായ്കേഴുമവളുടെസങ്കടം
ദീനദയാലുവാമേശുനാഥൻ
കണ്ടുകനിഞ്ഞവൾപൂണ്ടവ്യഥകൊണ്ടു
വേണ്ടോളംദേവനനുഗ്രഹിച്ചു.
മാന്യമഹാകവിവള്ളത്തോളിക്കഥ
ഗാനമായ്തീർത്തതീസത്യദേവൻ
സംഗീതസാഹിത്യസംമിശ്രരൂപത്തിൽ
ഭംഗിയായോതുംനാംസന്തോഷിക്കും.



# എക്സൈസും പ്രാദേശികവികല്പവും*

മധുവർജ്ജനത്തെ പ്രോത്സാഹിപ്പിക്കണമെന്നുള്ള ഗവൺമെൻറിന്റെ പ്രഖ്യാപിതനയം അനുസരിച്ചു നാട്ടുമദ്യ(കള്ളും ചാരായവും) ഷാപ്പുകളുടെ എണ്ണം ൧൭൩൨-ൽ നിന്നു് ൧൬൪൪ ആയി അല്ലെങ്കിൽ ഏകദേശം ൫ ശതമാനം കുറയ്ക്കുന്നതിനു് ൧൧൦൪-ാമാണ്ടു ആദ്യം മുതൽക്കുള്ള ദ്വയവാർഷികഅബ്കാരി ഉടമ്പടികൾ പുതുക്കിയ അവസരത്തെ ഉപയോഗിച്ചു. സംസ്ഥാനമൊട്ടുക്കു തെങ്ങിനും പനയ്ക്കും കൊച്ചി അതൃത്തിയിലുള്ള പകുതികളിൽ ചൂണ്ടപ്പനയ്ക്കും, വൃക്ഷക്കരത്തിന്റെ നിരക്കു വർദ്ധിപ്പിച്ചു. കരുപ്പട്ടിച്ചാരായത്തിന്റെയും തെങ്ങിൻചാരായ

* ൧൯൩൦ മാർച്ച് ൪(൧൧൦൫ കുംഭം ൨൧)ാംതീയതി ശ്രീമൂലം പ്രജാസഭയുടെ ഇരുപത്താറാമത്തെ യോഗത്തിൽ തിരുവിതാംകൂർ ദിവാൻ മിസ്റ്റർ വി. എസ്സ്.സുബ്രഹ്മണ്യയ്യർ ബി.എ. ബി. എൽ ചെയ്ത ഉപക്രമപ്രസംഗത്തിൽ ൨൩-ാം ഭാഗമായിഎക്സൈസു ഡിപ്പാർട്ടുമെന്റിനെപ്പററി പറഞ്ഞിരിക്കുന്നതു്.

ത്തിൻെറയും ചുങ്കനിരക്ക വർദ്ധിപ്പിച്ചു. ൧൯൩൯ ഏപ്രിൽ മാസം ൧-ാം നു- മുതൽ ഖജനാവുകളിൽ നിന്നു് സ്വതന്ത്രഷാപ്പുകാൎക്കു കൊടുക്കുന്ന കഞ്ചാവിൻെറ വില സേർ ഒന്നിനു് ൨൦ ബ്രി: രൂപാ ൨ അണയിൽനിന്നു് ൩൦ ബ്രി:രൂപാ ആയി വൎദ്ധിപ്പിച്ചു. ൧൯൩൮-ൽ പരീക്ഷണാൎത്ഥം പ്രാദേശികവികല്പം ഏൎപ്പാടു, ചങ്ങനാശ്ശേരി മുൻസിപ്പാലിററിയിൽ നടപ്പാക്കി. നഗരവാസികളായ സമ്മതിദായകന്മാരിൽ ൯൦ ശതമാനംപേർ പട്ടണത്തിനകത്തുള്ള മദ്യഷാപ്പുകൾ അടയ്ക്കുന്നതിനു അനുകൂലമായി അഭിപ്രായപ്പെട്ടു. ഈ വലിയ ഭൂരിപക്ഷക്കാരുടെ തീരുമാനം ഗവമ്മെൻറു സ്വീകരിക്കുകയും ൧൯൩൯-ാമാണ്ടു അവസാനംവരെ പരീക്ഷണാൎത്ഥം ഷാപ്പുകളെ അടയ്ക്കുന്നതിനു ഉത്തരവു കൊടുക്കുകയും ചെയ്തു. ജനങ്ങളുടെ മധുവർജ്ജനപരമായ പ്രവൎത്തിയിൽ അന്തർലീനമായിരിക്കുന്ന ഉദ്ദേശത്തെ നിൎവ്വഹിക്കുന്നതിനു കൂടുതൽ സൗകൎയ്യം നല്കുന്നതിലേയ്ക്കായി, പട്ടണത്തിലെ ഏകവിദേശമദ്യഷാപ്പു നീറുത്തലാക്കുന്നതിനും, ലൈസൻസുകൂടാതെ കൈവശം വച്ചേക്കാവുന്നതോ, കടത്തികൊണ്ടുപോകാവുന്നതോ ആയ ചാരായത്തിൻെറ അളവു് രണ്ടുദ്രാമായി കുറയ്ക്കുന്നതിനും ഗവമ്മെൻറു സ്വയമേവ ഉത്തരവയച്ചു. ഈ പരീക്ഷണത്തെ അത്യധികമായ ഔത്സുക്യത്തോടുകൂടി വീക്ഷിച്ചു പോരുന്നു.

---

# മദ്യമാഹാത്മ്യം

(മഞ്ചേരി രാമകൃഷ്ണയ്യർ ബി. ഏ. എൽ. ടി.)

വിദ്യയ്ക്കുനന്നുകവിതയ്ക്കതിലേറെനന്നു
ചോദ്യോത്തരങ്ങൾപറയാനതിലെത്രനന്നു
മദ്യത്തിനുള്ളഗുണമെന്തുകഥിച്ചിടേണ്ടു
സദ്യയ്ക്കുകൂടയതുവിളമ്പുകിൽനന്നുനന്നു്. (ഒരു പഴങ്കവി)

ദേവന്മാർ പാനം ചെയ്തുപോരുന്ന പിയൂഷം എവിടെനിന്നുണ്ടായോ, എങ്ങിനെ ഉണ്ടായോ, അവിടെനിന്നുതന്നെയാ

ണ് അങ്ങിനെതന്നെയാണ ഞാനും ഉണ്ടായതു് എന്നു ഹിന്തുക്കളുടെപുരാണങ്ങളിൽനിന്നും മനസ്സിലാക്കാവുന്നതാണ്. ദേവാസുരപ്രയത്നം കൊണ്ടു പാലാഴിമഥനത്തിൽ നിന്നുണ്ടായ വസ്തുക്കളെ വിവരിച്ചകൂട്ടത്തിൽ എന്റെ സേവകനായ എഴുത്തച്ഛൻ എന്നെപ്പററി പ്രത്യേകം പറഞ്ഞിരിക്കുന്നതു മഹാഭാരതരസികന്മാർ ഓക്കുന്നുണ്ടായിരിക്കാം.

"ചന്ദ്രക്കലയുംമദിരയുംജ്യേഷ്ഠയും
ഉത്തമമായുള്ളകൗസ്തുഭരത്നവും
നാല്ക്കൊമ്പനാനയുംഉച്ചൈശ്രവാശ്വവും
ഭാഗ്യാഭോഗ്യാരോഗ്യയോഗ്യപീയൂഷവും"

എന്നു മഹാഭാരതത്തിൽ വിവരിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു ഞാൻ "ചേട്ട"യുടേയും "ചേട്ട" യാണെന്നു തെളിയുന്നു. എന്റെ അനുജത്തി "ലക്ഷ്മിക്കുട്ടിക്കു" എന്നെ വളരെ ഭയമാണ്. അതുകൊണ്ടു ഞാൻ ചെല്ലുന്ന സ്ഥലങ്ങളിൽ നിന്നു അവൾ പാഞ്ഞുപോവുക പതിവാണ്. പക്ഷെ,അതുകൊണ്ടൊന്നും എനിക്കൊരു കുസലുമില്ല. ലക്ഷ്മീകാന്തനാലും ആരാദ്ധ്യയായ ശ്രീലളിതാംബിക "വാരുണീമദവിഹ്വല"യാണെന്നു ലളിതാസഹസ്രനാമം ഘോഷിക്കുന്നു.

"ഗർജ്ജഗർജ്ജക്ഷണംമൂഢ മധുയാവൽപിബാമ്യഹം" എന്നു ദേവീമാഹാത്മ്യത്തിൽ പറഞ്ഞുകാണുന്നതു കൊണ്ടു് എന്റെ സഹായംകൊണ്ടാണ ദേവിക്കു മഹിഷാസുരനെ കൊല്ലാൻ സാധിച്ചതു് എന്നു തെളിയുന്നുണ്ടു്. ചുരുക്കിപ്പറയുന്നതായാൽ പുരാണം പഠിച്ചവരൊന്നും എന്നെ അധിക്ഷേപിക്കയില്ല എന്നുള്ളതുതീർച്ചയാണ്.

എന്റെ അധികാരവും ആഭിജാത്യവും പാടേ നശിപ്പിക്കുവാൻ പ്രവത്തിച്ചിട്ടുള്ളവരിൽ അഗ്രഗണ്യനായ ആ ഗൗതമബുദ്ധന്റെ അനുഗാമിയായ അമരസിംഹനും കൂടി അമൃതത്തിന്നുമൂന്നുപേരെ കൊടുത്തിട്ടുള്ളു. എന്നാൽ ആ "യസ്യജ്ഞാനദയാസിന്ധു"എനിക്കു പതിമ്മൂന്നു പുണ്യനാമങ്ങൾ തന്നിട്ടുണ്ടു്. ഇതു എന്റെ പ്രാധാന്യമല്ലെന്നു വിചാരിക്കുന്ന വല്ല ചേട്ടന്മാരുമുണ്ടെങ്കിൽ അവരുടെ മണ്ടയ്ക്കുനെല്ലിക്കതേയ്ക്കുവാൻ വൈകി ഇരിക്കുന്നു എന്നുപറയാതെയിരിപ്പാൻ നിവൃത്തിയില്ല.

മഹാദേവിയും ഞാനും തമ്മിലുള്ള ബന്ധത്തെപ്പററി മുമ്പു പ്രസ്താവിച്ചുവല്ലോ. എന്നാൽ ദേവഗുരുവും ഉത്തമബ്രാഹ്മണനുമായ ബൃഹസ്പതിയുടെ മകനായ "കചൻ" അസുരഗുരുവായ ശുക്രാചാൎയ്യൻ മൃതസഞ്ജീവനിമന്ത്രം ഉപദേശിപ്പാൻ വഴിയുണ്ടാക്കിക്കൊടുത്തതു ഞാനാണു്. സോമലതയിൽ പ്രവേശിച്ചിരിക്കുന്ന എന്നെ പാനം ചെയ്താൽ മോക്ഷം കിട്ടുമെന്നു "അഗ്നിജയനം" ചെയ്യുന്ന ഭൂസുരന്മാർ ഇന്നും വിശ്വസിച്ചുപോരുന്നു. എന്നോടുള്ള അനുരാഗം ഹേതുവായി സുഗ്രീവൻ ശ്രീരാമനോടു ചെയ്ത വാഗ്ദാനം മറന്നു മദാന്ധനായിത്തീൎന്നു. ഹിന്തുക്കളുടെ അവതാര പുരുഷനും ആദൎശപുരുഷനുമായ ശ്രീരാമൻ എന്നെ സീതാദേവിക്കും പരിചയപ്പെടുത്തിക്കൊടുത്തിരിക്കുന്നുവെന്നു മഹൎഷിമാർ പറയുന്നു.

"സീതാമാദായബാഹുഭ്യാം
മധുമൈരേയകംശുചി।
മാംസാനിചസമൃഷ്ടാനി
കിങ്കരാസ്തൂൎണ്ണമാഹരതു്" (ഉത്തരരാമായണം)

എന്നുള്ളശ്ലോകം ഇതിനു സാക്ഷ്യം വഹിക്കുന്നു. തന്റെ ഭൎത്താവിനു യാതൊരുവിധത്തിലുള്ള സുഖക്കേടും ഉണ്ടാകാതിരിപ്പാനായി പല ഘട്ടത്തിലും എന്റെ സഹായംവേണമെന്നു സീത പ്രാൎത്ഥിച്ചിരിക്കുന്നു.

"സുരാഘടസഹസ്രേണ
മാംസഭൂതോദനേനച
യക്ഷ്യേത്വാംപ്രിയതാദേവി
പുരിംപുനരുപാഗതാ
* * * *
സ്വസ്തിമേവിതരാമത്വാം
പാരായേദേവമംതിവ്രതം
യക്ഷ്യേത്വാംഗോസഹസ്രേണ
സുരാഘടശതേനച
* * * *
സ്വസ്തിപ്രത്യാഗതേരാമെ
പുരീമിക്ഷ്വാകപാലിതാം

കാളിന്ദീമദ്ധ്യസീതാതു
യാചമാനാകൃതഞ്ജലി:" (രാമായണം)

അതിരിക്കട്ടെ, ശ്രീകൃഷ്ണൻെറ ചേട്ടനായ ബലഭദ്രസ്വാമിയുടെ—ബുദ്ധനെ ബഹിഷ്കരിച്ച അവതാരസ്ഥാനം ഹിന്തുക്കൾ ആൎക്കുകൊടുക്കുന്നുവോ ആ സ്വാമിയുടെ—ഉള്ളിൽ ഞാൻ ഇരിക്കാത്ത സമയമില്ല. ഇതെല്ലാം പുരാണകഥയാണെന്നു പറഞ്ഞു ചിലർ അവിശ്വസിച്ചെന്നും വരാം. പക്ഷെ, എൻെറ സേവകൊണ്ടു തൃക്കണ്ടിയൂർക്ഷേത്രത്തിൽവച്ചു "ഹര ഹര ഹര ശിവ ശിവ ശിവ' എന്നു പാടിക്കൊണ്ടിരുന്ന തുഞ്ചൻ കൎണ്ണപൎവ്വം മുഴമിപ്പിച്ച കഥ കേൾക്കാത്തവരും വിശ്വസിക്കാത്തവരും ഇന്നു മലയാളത്തിൽ ആരെങ്കിലും ഉണ്ടോ? ഇതെല്ലാം എൻെറ പുരാതന പ്രവൃത്തികളാണ്. ഇനി ഇപ്പൊഴത്തെ കഥ പറയാം.

ഭൂലോകകല്പതരുവായ തെങ്ങിൽനിന്നും ഞാൻ ഉത്ഭവിക്കുന്നുവെന്നു വരുമ്പോൾ എൻെറ കുലീനത വെളിപ്പെടുന്നുണ്ടല്ലോ. കല്പവൃക്ഷത്തിൻെറ കൂട്ടുകാരായ പനകളിൽ നിന്നും ഞാൻ അവതരിക്കാറുണ്ട്. പക്ഷിരാജനായ ഗരുഡൻ സ്വൎഗ്ഗത്തിൽ ചെന്നു ദേവന്മാരുമായി യുദ്ധംചെയ്തു അമൃതം ഭൂമിയിൽ കൊണ്ടുവരുവാൻ വേണ്ടി വന്നപോലെ എന്നെയും താഴത്തു കൊണ്ടുവരുവാൻ കയററവും കത്തലും തട്ടലും മുട്ടലും ചെയ്യേണ്ടതാണ്. താഴോട്ടിറങ്ങി കുടത്തിൽ കടന്നാലും മേല്പോട്ടു പോകാനുള്ള വാസനകൊണ്ടു ഞാൻ നുരച്ചുപൊങ്ങി കശപിശ കൂട്ടുക പതിവാണ്.

എൻെറ പരാക്രമങ്ങൾ ചില്ലറയൊന്നുമല്ല. എൻെറ വിളി കേട്ടാൽ "ശരീരം കളത്രം സുതം ബന്ധുവൎഗ്ഗം വയസ്യം ധനം സദ്മഭൃത്യം ഭുവഞ്ച" പരിത്യജിച്ചുപോകുവാൻ എന്നെ അനന്യമനസ്കരായി ഭജിക്കുന്നവർ സന്നദ്ധരാണ്. എൻെറ സംസൎഗ്ഗംകൊണ്ടു് ആഭിജാത്യം, അഹംഭാവം, സ്ഥാനം, മാനം, നാണം, മൎയ്യാദ—ഇതൊക്കെ ആളുകൾ വേണ്ടെന്നുവയ്ക്കും. അവരെ ഞാൻ ദ്വന്ദ്വാതീതരാക്കിത്തീൎക്കും. ബുദ്ധി, ശങ്ക, മാതാ, പിതാ, ശത്രു, മിത്രം, ഗുരു, ശിഷ്യൻ,—എന്നീ വ്യത്യാസങ്ങളൊന്നുംതന്നെഞാൻ കടന്നുകൂടിയ ദിക്കിലുണ്ടാകയില്ല. ആ-

ൻ അകത്തു ചെന്നു പ്രേരിപ്പിക്കുമ്പോൾ ദുഃഖംകൊണ്ടു ചിരി സുഖംകൊണ്ടു കരച്ചിലും, അഭ്യാസം കൂടാതെ ആട്ടവും പ്പുകൂടാതെപാട്ടും, ചോദ്യംകൂടാതെ ഉത്തരവും—അനായാസം ആളുകളിൽ നിന്നും ഉണ്ടായിക്കൊണ്ടിരിക്കും.

പരിഷ്കാരം വർദ്ധിച്ചുവരുന്നതോടുകൂടി എൻെറ സാമ്രാജ്യവും വർദ്ധിച്ചു വരുന്നുണ്ടു്. പണ്ടൊക്കെ മൺകുടത്തിലരുന്ന ഞാൻ നരച്ചു കളിച്ചിരുന്നതു്. എന്നാൽ ചായക്കടലാസു പതിച്ചു പരിഷ്കരിച്ച പളുങ്കുകുപ്പിയിലാണു പാശ്ചാത്യർ നമ്മെ ഇപ്പോൾ പാർപ്പിച്ചു വരുന്നതു്. അഗ്നിപ്രവേശനം കഴിച്ചു പരിശുദ്ധമായിത്തീൎന്ന അതിവീൎയ്യത്തോടുകൂടി കുപ്പിയിൽ കുടികൊണ്ടിരിക്കുന്ന ആ ഭാവത്തിൽ എനിക്കു തീക്ഷ്ണത കൂടും. എൻെറ ശക്തിയെ അനുസരിച്ചു ബീർ, ബ്രാണ്ടി, വിസ്കി, വൈൻ എന്നീ ബിരുദനാമങ്ങൾ എനിക്കപ്പോൾ സിദ്ധിച്ചിരിക്കുന്നു.

എന്നെ പണ്ടു തീരെ വർജ്ജിച്ചിരുന്ന ആഢ്യകുംടുംബങ്ങളിലെ മഹിളാമണികളുമായി ഞാൻ ഇപ്പോൾ അടുത്തു തുടങ്ങിയിരിക്കുന്നുവെന്നുള്ളതു പ്രസ്താവയോഗ്യമാണു്. ആരോടുംപറയാതെ അവരുടെ പ്രസൂതികാലത്താണു ഞാൻ അവരുമായി സഖ്യം ചെയ്യുന്നതു്. പക്ഷെ, ആ സന്ദർഭത്തിൽ എനിക്കു "ഒരു മരുന്നു" എന്നാണു പേർ. ആഢ്യകുടുംബങ്ങളിൽ ആദ്യം ഒരു മരുന്നായി ഒന്നു മെരുങ്ങിയതിനുശേഷം ക്രമേണ വിരുന്നിലും ഞാൻ സ്ഥാനം പിടച്ചുതുടങ്ങുക പതിവാണു്.

പരിണാമശക്തിവളരെക്കാലം പ്രവൎത്തിച്ചതിൻെറ ഫലമായിട്ടാണു്ധാതുവർഗ്ഗം സസ്യവർഗ്ഗമായും, സസ്യവൎഗ്ഗം തിൎയ്യഗ്വർഗ്ഗമായും, തിൎയ്യക്കുകൾ മനുഷ്യരായും മാറിയിരിക്കുന്നതെന്നു് പരിണാമവാദികൾ പറയുന്നു. എന്നാൽ മനുഷ്യനെ ആദ്യം മൃഗപ്രായനാക്കുവാനും പിന്നീടു വെറും ശിലാപ്രായനാക്കുവാനും എനിക്കുവളരെഎളുപ്പത്തിൽസാധിക്കും.ഞാൻ അകത്തുകടന്നു ഒന്നുപ്രേരിപ്പിച്ചാൽ"മാനംമറയ്ക്കാതെ" തന്നെ മനുഷ്യർ മൃഗങ്ങളെപ്പോലെതന്നെ നാലുകാലിൽ നടന്നു തുടങ്ങും. ഈ അവസ്ഥയ്ക്കുശേഷംകുറെക്കഴിഞ്ഞാൽ സാക്ഷാൽഅവധൂതനായി യാ

ഒതാരനക്കവുമില്ലാതെ നിലത്തു അയാൾ കിടക്കും. ഇതു ശിലാപ്രായമല്ലേ?

പണ്ട് ഇപ്രകാരം ശിലാപ്രായനായ ഒരാളെപ്പററി "മദ്യമാഹാത്മ്യ"ത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. ഈ മനുഷ്യശില ഒരുസ്ഥലത്തു നിശ്ചേഷ്ടലോഷ്ടതുല്യം കിടക്കുക ആയിരുന്നു. അപ്പോൾ ഒരു പട്ടി അയാളുടെ അരികെ ചെന്നുവത്രെ. അവിടെ കിടക്കുന്നതു ഒരു ഉയൎന്ന കല്ലാണെന്നു വിചാരിച്ചു് സാധാരണ ഉയൎന്നകല്ലുകളെ പട്ടികൾ ആർഘ്യം കൊണ്ടാരാധിക്കുംപോലെ ഒരു ചെറുനീരഭിഷേകം കഴിച്ചു. അപ്പോൾ മധുമധുസമ്പന്നനായ ആ മനുഷ്യൻ "പെയ്യട്ടെമഴപെയ്യട്ടെ" എന്നു പറഞ്ഞുവത്രെ. കല്ലിങ്ങനെ സംസാരിക്കുമോ എന്നുവിചാരിച്ചു പട്ടി പരിഭ്രമിച്ചു മെല്ലെ ഒന്നു കുരച്ചു. അപ്പോൾ കുക്കുരാരാവം മേഘഗൎജ്ജനമാണെന്നു തെററിദ്ധരിച്ചു "ഇടിയും വെട്ടിപെയ്യട്ടെ" എന്നു ആ മനുഷ്യശില പറഞ്ഞുവത്രെ. ഇപ്രകാരം ഫലിതപ്രയോഗങ്ങളും എനിക്കില്ലെന്നില്ല.

എന്നെ സേവിക്കുന്നവൎക്കു കള്ളുകുടിയന്മാർ എന്നൊരു പേരുണ്ടല്ലോ? ഈ വാക്കിനു ഒരു പ്രത്യേക വ്യുല്പത്തി ഞാൻ കണ്ടുപിടിച്ചിട്ടുണ്ട്. "ആദ്യം ആളുകൾ എന്നെ കുടിക്കുന്നു" പിന്നീട് "അതുതന്നെകൊണ്ടരിയേ" എന്നു പറഞ്ഞു ഒന്നുകൂടി മോന്തുമ്പോൾ ഞാൻതന്നെയാണു എന്നെ കുടിക്കുന്നതു്. ഈ ദശയും കടന്നു അങ്ങോട്ടുചെന്നു മനുഷ്യൻ അവശനായിത്തീരുമ്പോൾ ഞാൻ അവനെ കുടിച്ചിരിക്കയാണ്. ഞാൻ ആരെ കുടിച്ചിരിക്കുന്നുവോ — കവിളിച്ചിരിക്കുന്നുവോ — അവനു കള്ളുകുടിയനെന്നൎത്ഥം. വ്യാകരണക്കാർ എന്റെ വ്യുൽപത്തി സ്വീകരിക്കയില്ലായിരിക്കാം. പക്ഷെ, എന്റെ പ്രവൃത്തി ഒന്നും ന്യായത്തേയും വ്യാകരണത്തേയും അനുസരിച്ചു നടക്കുന്നവയല്ല എന്നു ഇവർ അറിയേണ്ടതാണ്.

ഇയ്യിടെ അമേരിക്കക്കാർ എന്നെ ബഹിഷ്കരിക്കുവാൻ ആലോചിച്ചുപോരുന്നു. ഏകദേശം അവർ അതിൽ വിജയം പ്രാപിച്ചുപോരുന്നുണ്ട്. അവർ തലകീഴായി നില്ക്കുന്ന കൂട്ടരായതുകൊണ്ടാണു് അങ്ങിനെ ചെയ്യുന്നതു്. പക്ഷേ, സ്വാതന്ത്ര്യലുബ്ധരായ ബ്രിട്ടീഷുകാർ എന്നെ ഒരിക്കലും ബഹിഷ്കരിക്കയി

ല്ല: പള്ളിയിലും പാർല്ലമേണ്ടിലും പരിഷ്കാരത്തിലും എനിക്കു സ്ഥാനമുള്ളിടത്തോളം എൻെറ ശക്തിക്കു ഹാനി പററുന്നതല്ല.

പക്ഷപകലുമിരവുകഥഭുജഗപതിചൊൽകിലും
മൈരേയവൈഭവംപാതിയുംതീരുമോ?
അതുകരുതിഅധികമിനിമമവിരുതുരയ്ക്കാതെ
വാണിടാംവാണിടാംക്രുട്ടകാരെസലാം!

---

# സംഭാഷണസ്വപ്നം

(കെ. കെ. പണിക്കർ ബി. ഏ. ബി. എൽ.)

മി. ശർമ്മാ:—നമ്മുടെ ഈഴവസമുദായത്തിൻെറ പണ്ടത്തെ സ്ഥിതിയും ഇന്നത്തെ സ്ഥിതിയുംതമ്മിൽ എന്തുവലിയ വ്യത്യാസമാണ്? മനുഷ്യർ ശ്രമിച്ചാൽ സാദ്ധ്യമാകാത്തതൊന്നുമില്ലായെന്നല്ലെ ഇന്നത്തെനില വിളിച്ചുപറയുന്നതു്?

ഞാൻ:— അതേ മനുഷ്യർ വിചാരിച്ചാൽ സാധിക്കാത്തതായൊന്നുമില്ല.

"ഉദ്യമം സാഹസംധൈര്യം
ബുദ്ധിശക്തി പരാക്രമം
ഇവയാറുമിരുന്നീടിൽ
വിധിദാസ്യം വഹിച്ചിടും"

ഒരരന്തറാണ്ടു മുമ്പ് മി. ടി. കെ മാധവൻ ഈഴവരുടെ ഇടയിൽ കാണുന്ന നാനാമുഖമായ അവശതകളെക്കണ്ടു് അവയെ പരിഹരിക്കാൻ എസ്. എൻ. ഡി. പി. സംഘടന തുടങ്ങിയപ്പോൾ ഇത്രവലിയ കാര്യം സാമുദായികമായും രാഷ്ട്രീയമായും വരുത്താൻ കഴിയുമെന്നു ആരും വിചാരിച്ചില്ല.

മി. ശർമ്മാ:—അതേ, അതേ. അന്നീഴവരിൽ സാധാരണക്കാർ ആണും പെണ്ണും കാഴ്ചക്കു മലിനർ ആയിരുന്നു. വിദ്യാഭ്യാസമുള്ളവർ തന്നെ എത്ര ദുർല്ലഭമായിരുന്നു! കേറിക്കിടക്കാൻ അവക്കു സ്വന്തം സ്ഥലംതന്നെ ഉണ്ടായിരുന്നോ? ചിലചില ജാതിക്കാർക്കു അവരുടെ സാമീപ്യംതന്നെ അയിത്തമുണ്ടാക്കു

മായിരുന്നില്ലേ? ഈഴവൻ ആരാധിച്ചുവന്ന ക്ഷേത്രങ്ങളിൽ അവനു അന്നു കടക്കാൻ പാടില്ലായിരുന്നു. എന്നുമാത്രമല്ല ക്ഷേത്രപരിസരത്തിലുള്ള വഴികൾതന്നെ അവൻ നേരെ കണ്ടിട്ടുണ്ടോ?

ഞാൻ:— ഈ അമ്പതുകൊല്ലത്തെ നിരന്തരപരിശ്രമത്താൽ നാം സാധിച്ചതു വലിയ കാര്യങ്ങൾ തന്നെയാണ്. ശാഖായോഗങ്ങളും സംഘടനയും ഈഴവരുടെ സമുദായസ്ഥിതിയിൽ വലിയ വിപ്ലവം തന്നെയാണ് വരുത്തിയിട്ടുള്ളതു്. ഇന്ന് ഈഴവൻെറ സംഘടന വലിയ രാഷ്ട്രീയ സംഘടനയായിട്ടല്ലേ തീർന്നിരിക്കുന്നതു്? സാമുദായികമായിട്ടുള്ള സകല തക്കങ്ങളും യോഗം വക പഞ്ചായത്തിൽ തന്നെ തീരുന്നു. ഈഴവൻ ചെത്തുകയും മദ്യവിക്രയം ചെയ്കയും ചെയ്യു ഒരു ജാതിയായിരുന്നു എന്നു [illegible] ഇന്നു വിശ്വസിക്കയില്ല. കയറു, കൊപ്രാ, നെയ്ത്തു മുതലായ വ്യവസായങ്ങൾ സംബന്ധിച്ചുകാണുന്ന ഈഴവരുടെ ഈ വലിയ കമ്പനികൾ ഒന്നും അന്നത്തെ ഈഴവർ സ്വപ്നംപോലും കണ്ടിരിക്കയില്ല. ഈഴവർ സ്വന്തമായി നടത്തുന്ന ഹൈസ്കൂളുകളും കാളേജുകളും യൂണിവേർസിററികളുമായി പരിചയപ്പെട്ടിരിക്കുന്ന ഇന്നത്തെ ചെറുപ്പക്കാർക്ക് ഇതുപോലെയുള്ള സ്ഥാപനങ്ങളിൽ ഒരു കാലത്തു പ്രവേശനമില്ലാത്തവരായിരുന്നു ഈഴവർ എന്നു മനസ്സിലാക്കാൻ സാധിക്കയില്ല. തിരുവിതാംകൂറിൽ ഈഴവരിൽ നിന്ന് ദിവാൻജിയും, ചീഫ്ജസ്റ്റീസും, ചീഫ് സെക്രട്ടറിയും ഒന്നിലധികം ഇതിനകം ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു. ഈഴവരിൽ നിന്നു ഒരു നല്ലസംഖ്യയാളില്ലാത്ത ഒരു ഡിപ്പാർട്ട്മെൻെറങ്കിലും ഇന്നുണ്ടോ? പരദേശബ്രാഹ്മണരെക്കൊണ്ടു നിറഞ്ഞിരുന്ന ഗവമ്മെൻറു സർവീസിൽ ഇപ്പോൾ അവരോ അങ്ങുമിങ്ങും അപൂർവ്വമായിമാത്രം കാണുന്നു. അല്പപക്ഷക്കാരായ അവരാണ് ഒരുകാലത്തു്, അതായതു് കഷ്ടിച്ച് അമ്പതു വർഷത്തിനു മുമ്പ്, എല്ലാ പ്രധാനപ്പെട്ട ഗവമ്മെൻറുദ്യോഗവും വഹിച്ചിരുന്നതെന്നാരോടെങ്കിലും പറഞ്ഞാൽ ഇന്നു വിശ്വസിക്കുമോ? കാലം മറിഞ്ഞ മറിച്ചിൽ–

മി. ശർമ്മ:— കാലം മറിഞ്ഞ മറിച്ചിലെന്നൊരിക്കൽ പറഞ്ഞാൽ പോര. മി. ടി. കെ. മാധവൻേറയും മററും കാലത്തു ഭിന്നജാതിക്കാർ തമ്മിൽവിവാഹവും പന്തിഭോജനവും തന്നെ പാടില്ല. അന്ന് ഈഴവഗുരുവായ ശ്രീ നാരായണപരമഹംസർ മിശ്രഭോജനവും മിശ്രവിവാഹവും കഴിക്കുന്നതിനു തെ

ററില്ലായെന്നും മനുഷ്യരെല്ലാം സമന്മാരാണെന്നും ഒരു സന്ദേശം പരസ്യം ചെയ്തിട്ടും ജനങ്ങൾ അതുസ്വീകരിക്കുവാൻ മടിച്ചു. ഇന്നു സകലജാതിക്കാരും സകലമതക്കാരും തമ്മിൽ ഈ തിരുവിതാംകൂറിലും കേരളത്തും മററുഭാരതത്തിലും വിവാഹവും ഭക്ഷണവും കഴിക്കുന്നതുകൊണ്ട് പഴയ നടപ്പിനെ പററിപറയുമ്പോൾ കെട്ടുകഥയാണെന്നു യുവാക്കൾ പറയുന്നതുകണ്ടില്ലേ.?

ഞാൻ:—വന്നിരിക്കുന്ന മാററം അത്രഗംഭീരമാണ്. അതുകൊണ്ട് പഴയ സ്ഥിതികളെപ്പററിപ്പറയുമ്പോൾ വിശ്വസിക്കാത്തവരെ കുററപ്പെടുത്തേണ്ട. ഭാരതം തന്നെ അന്നു വിദേശികളയെ ഇംഗ്ലീഷുകാർ അല്ലെ ഭരിച്ചുകൊണ്ടിരുന്നതു്. ഇന്നു ഭാരതവും അതിലുൾപ്പെട്ട കേരളവും തിരുവിതാംകൂറും നാമെല്ലാം തന്നെയല്ലെ ഭരിക്കുന്നതു്. നാം തന്നെ ഇന്നു നമ്മുടെ രാജ്യത്തിനുവേണ്ടി യുദ്ധം ചെയ്യുന്നു. നമുക്കു സ്വ...ായ പട്ടാളങ്ങളും നാവികവിഭാഗവും ആകാശവിമാനങ്ങളുമില്ലെ. നമ്മുടെ യാത്രതന്നെ പ്രധാനമായിട്ടിന്നു് ആകാശമാർഗ്ഗേണയല്ലെ? അമ്പതുവഷം മുമ്പുള്ള പ്രധാന വാഹനങ്ങൾ മോട്ടോർ വണ്ടികളും തീവണ്ടികളുമായിരുന്നു. ഇന്നത്തെ പ്രധാനവാഹനങ്ങൾ ആകാശയാനങ്ങളല്ലെ? ഇവയെല്ലാം നാട്ടിൽ തന്നെയുള്ള തൊഴിൽ ശാലകളിൽ തീക്കുന്നതു കൂടിയാണു് എന്നുള്ള സംഗതി വലിയ സംഗതിയാണു്. മുമ്പുള്ളമോട്ടോർ കാറുപോലും വിദേശത്തു നിമ്മിച്ചതായിരുന്നു. ഇന്നു ൧൫ മിനിററും ൩൦ മിനിററും കൊണ്ടു തിരുവിതാംകൂറിൻെറ ഒരററത്തു നിന്നു മറെറാരററത്തു നാം എത്തുന്നു. അന്നു് ഒന്നുരണ്ടു തീയതി കൊണ്ടാണതു സാധിച്ചതു. ജാതിഭേദവും മതഭേദവും അസമത്വവും അസ്വാതന്ത്ര്യവുമില്ലാതെ മനുഷ്യരെല്ലാം ?ല്യരെന്ന നിലയിലുള്ള ഇന്നത്തെ ഈ "ലോകജീവിതം വാസ്തവത്തിൽ ഒരു സ്വർഗ്ഗജീവിതമാണേ"

ഉദ്ധരണയിൽ ചേത്തഭാഗം ഉച്ചത്തിൽ ശബ്ദിച്ചുകൊണ്ടു ആരോ ഈ സമയത്തു് എൻെറ കതകിനു് ഊക്കായടിക്കുന്ന ? കേട്ടു ഞാൻ ഞെട്ടി ചാടിഎഴീച്ചു. അപ്പോൾ "ശമ്മായാണേ, കതകു തുറക്കണേ"എന്നു മി. ശമ്മ വെളിയിൽ നിന്നുറച്ചു പറഞ്ഞു. ഇതുകേട്ടപ്പോഴാണു് ഞാൻ മേൽക്കാണിച്ച സംഭാഷണം സ്വപ്നത്തിൽ മി. ശമ്മായുമായി നടത്തിയതാണെന്നു മനസ്സിലായതു്.



"കക്കരുതു്, കള്ളംകഥിക്കരുതു്, വ്യഭിചരിക്കരുതു്, മദ്യപിക്കരുതു്, ഹിംസിക്കരുതു്" എന്ന ബുദ്ധദേവന്റെ പഞ്ചശീലത്തിൽ 'മദ്യപിക്കരുതു്' എന്നുള്ളതുനടപ്പിലാക്കാൻ ശ്രമിച്ചപ്പോൾ അറസ്റ്റ്ചെയ്യുഗവമ്മെൻറു വ്യഭിചരിക്കരുതെന്നും ഹിംസിക്കരുതെന്നും പ്രസംഗിച്ചാൽ തൂക്കിലിടുമോഎന്നുപോലും സംശയിക്കേണ്ടിഇരിക്കുന്നു. ഇതാണു് ധമ്മരാജ്യം: ഇതാണു് രാമരാജ്യം.

ഇനി മറുവശത്തേയ്ക്കൊന്നു കണ്ണോടിക്കാം. അതു് ഇതിലും രസമാണു്. തിരുവിതാംകൂറിന്റെ ചില ഭാഗങ്ങളിൽ "മധുവജ്ജനപ്രക്ഷോഭണ"മെന്നു പേരും പറഞ്ഞു എതാനും നായന്മാരും ക്രിസ്ത്യാനികളുംകൂടി "ചെത്തുനിത്തൽപ്രക്ഷോഭണം"തുടങ്ങിയിരിക്കുന്നു. ഇതിന്റെ അത്ഥമെന്താണെന്നു ഞങ്ങൾക്കു ഇതുവരെയും മനസ്സിലായിട്ടില്ല. നായന്മാരും ക്രിസ്ത്യാനികളും ചെത്തുന്നില്ലല്ലൊ? പിന്നെ അവർ എന്തിനു ഈ പ്രക്ഷോഭണംനടത്തുന്നു. അല്ലെങ്കിൽ "മദ്യം"എന്ന പദത്തിനു "കള്ള"ന്നുമാത്രം ഇവർ തൽക്കാലം അത്ഥംകല്പിച്ചായിരിക്കാം ഇങ്ങനെ പ്രക്ഷോഭിക്കുന്നതു്. അങ്ങിനെ ആണെങ്കിൽ അതൊരു ശരിയായ മധുവജ്ജനപ്രക്ഷോഭണമാകുന്നില്ല. ഇവിടെ പട്ടച്ചാരായം പട്ടന്മാരും, നായന്മാരും, ക്രിസ്ത്യാനികളും കച്ചവടം ചെയ്യുന്നുണ്ടു്. അതിനാൽ ഇവക്കു കുറച്ചുകൂടി എളുപ്പത്തിൽ സാധിക്കാവുന്നതായ ചാരായവില്പന നിത്തൽ ചെയ്‌വാൻ "ഒരു പട്ടച്ചാരായപ്രക്ഷോഭണം" നടത്തുകയല്ലേ വേണ്ടതു്. ചെത്തു ഈഴവന്റെ കലവൃത്തിയാണു്. അവർ അതു നിത്തൽ ചെയ്‌വാൻ പ്രക്ഷോഭണംചെയ്തുനോക്കി. ഫലിച്ചില്ല. അതിനാൽ അതിനുള്ള എല്ലാ കരുക്കളും ഇണക്കി അവർ അതു നിത്തിക്കൊള്ളും. ആ സംഗതിക്കു ആരും അവരെ ഉപദേശിക്കയൊ സഹായിക്കയോ ചെയ്യേണ്ട. പരേതനും ആരാദ്ധ്യനുമായ മി. ടി. കെ. മാധവന്റെ നേതൃത്വത്തിൽ മി. കൃഷ്ണൻനായർ ദിവാനായിരുന്ന കാലംമുതൽ ഈ പ്രക്ഷോഭണം ഈഴവർ നടത്തുന്നുണ്ടു്. അന്നു മി. മന്നം പത്മനാഭപിള്ളയെ ഒഴിച്ചു ഒരു നായരോ ക്രിസ്ത്യാനികളിൽ നിന്നും ഡാക്ടർ പാറേട്ടിനേ കൂടാതെ എതെങ്കിലും ഒരു വ്യക്തിയോ സഹകരിച്ചോ സഹായിച്ചോ കണ്ടിട്ടില്ല. ദിവാൻ രാഘവയ്യായുടെ കാലത്തും ഈഴവർ അതിനുവേണ്ടിവേലചെയ്തു. അന്നും ആരേയും കണ്ടില്ല. മി. വാട്സ് ദിവാനായപ്പോഴും അതു പ്രയോഗിച്ചുനോക്കി. അന്നും ഈഴവർ മാത്രം ശേഷിച്ചു. ഇപ്പോൾ മി. സുബ്രഹ്മണ്യയ്യരുടെ ഭരണകാലത്തു

# പത്രാധിപലേഖനങ്ങൾ

## മധുവർജ്ജനപ്രക്ഷോഭണം.

മഹാപരിത്യാഗിയായ ക്രിസ്തുഭഗവാൻ മദ്യം ഉപയോഗിക്കരുതെന്നുപദേശിച്ചു. ക്രിസ്ത്യാനികൾ അതുസമ്മതിച്ചില്ല. മഹമ്മദുനിബി അതുളിച്ചെയ്തുനോക്കി. അതും ശരിയായി ഫലിച്ചില്ല. ശ്രീബുദ്ധൻ പഞ്ചശീലംവഴി മദ്യസേവനിത്തൽ ചെയ്വാനാശ്യപ്പെട്ടു. ജനങ്ങളതുംവകവച്ചില്ല. ശ്രീനാരായണഗുരു മദ്യംഉണ്ടാക്കരുതു, കൊടുക്കരുതു, കുടിക്കരുതു എന്നസന്ദേശം നൽകി. ഈഴവർ അതും അത്രകാര്യമായികരുതിയില്ല. ലോകംഭിന്നരുചി ആകകൊണ്ടും സുഖഭോഗങ്ങളിൽ ആസക്തമറ്റിയിരിക്കുന്നതുകൊണ്ടും ആണു് ഈ ഉപദേശങ്ങൾഫലിക്കാതെ പോയതു്. അല്ലാതെആരുടേയും മനഃപൂർവ്വമല്ല.

മതസ്ഥാപകന്മാരും മഹാചിന്തകന്മാരും മദ്യംവിഷമാകയാൽ അതു ഉപയോഗിക്കരുതെന്നുപദേശിമ്പോൾ ഗവമെന്റും പൊതുജനങ്ങളും അതു നിർത്തലാക്കാൻ യോജിച്ചു പ്രവർത്തിക്കേണ്ടതാണു്. അതു രാജ്യാഭിവൃദ്ധിക്കു പററിയതാണെന്നു അമേരിക്കാ നമ്മേ അനുഭവപ്പെടുത്തുന്നു. മദ്യനിരോധനത്തിനുവേണ്ടി നാലുലക്ഷംരൂപാ മദ്രാസ്സ് ഗവമെന്റു ചിലവിടാൻ സന്നദ്ധമായിരിക്കുന്നു. ഈ സന്ദർഭത്തിൽ നമ്മുടെ ധർമ്മരാജ്യ ഗവമെന്റു് എന്താണുചെയ്യുന്നതു്. മദ്യവ്യവസായം ഇല്ലാതാക്കണമെന്നു ഗവമെന്റിനുദ്ദേശമുള്ളതായി ഞങ്ങൾ അനുസ്മരിച്ചിരിക്കുന്ന ദിവാൻ മി. സുബ്രഹ്മണ്യയ്യരുടെ പ്രജാസഭാപ്രസംഗത്തിൽ നിന്നും വെളിവാകുന്നുണ്ടു്. അതിനു വേണ്ടി ഗവമെന്റു് ഏതാണ്ടു അഞ്ചുശതമാനം ഷാപ്പുകൾകുറവുചെയ്തിട്ടുണ്ടെന്നും പറഞ്ഞിരിക്കുന്നു. പക്ഷേ, ഇതുകൊണ്ടൊന്നും കാര്യമാകയില്ല. ഷാപ്പുകളുടെഎണ്ണം കുറയുന്തോറും ചെത്തുതെങ്ങുകളുടെ സംഖ്യ കൂടുകയാണുചെയ്യുന്നതു്. അങ്ങിനെ ഷാപ്പെല്ലാം നിലയ്ക്കുകയും തെങ്ങെല്ലാം ചെത്തുകയും ചെയ്യും. അതിനാൽ തെങ്ങുകളുടെ എണ്ണം കുറവു ചെയ്തുവേണം ചെത്തുനിർത്തൽ ചെയ്വാൻ. അതുകൊണ്ടു് ഗവമെന്റു ഇപ്പോൾ സ്വീകരിച്ചിട്ടുള്ളനയം ഒരുനാളും ശരിയല്ല. പോരെങ്കിൽ ഈ വിഷച്ചരക്കു് നശിപ്പിക്കാൻ പൊതുജനങ്ങൾ പണിയെടുക്കുമ്പോൾ ഗവമെന്റു അവരെ അറസ്റ്റ്ചെയ്യുകയും ചെയ്യുന്നു.

തന്നെ നായന്മാരും ക്രിസ്ത്യാനികളും കൂടി തുടങ്ങിയിരിക്കുന്നു. ചിന്താശക്തിയുള്ള ഈഴവരുണ്ടെങ്കിൽ—അവർ വെറും അടിമകളല്ലെന്നു ബോധമുണ്ടെങ്കിൽ— മററുള്ളവർ കൊട്ടുന്ന താളത്തിനൊപ്പിച്ചു തുള്ളാതെ കാര്യമായി ചിന്തിക്കേണ്ടതാണ്. മി. വി. എസ് സുബ്രഹ്മണ്യയ്യരെ ഒഴിച്ചുള്ള ദിവാൻജിമാരുടെ കാലത്തു എന്തുകൊണ്ടു ഇവർ ഈ പ്രക്ഷോഭണം ചെയ്തില്ല. അന്നെല്ലാം ദിവാൻപദം അലങ്കരിക്കുന്നവരുടെ സമുദായക്കാർക്കു യഥാകാലം സർവീസിൽ പ്രവേശനവും മററുകാര്യലാഭങ്ങളുമുണ്ടായിരുന്നു. ഇപ്പോൾ അങ്ങിനെ അല്ല. സ്വജനസ്നേഹിയായ മി. അയ്യർ ഭൂരിപക്ഷം ഉദ്യോഗവും പട്ടന്മാർക്കേ കൊടുക്കയുള്ളു. അതുകൊണ്ടു പ്രബലസമുദായക്കാരായ നായന്മാരും ക്രിസ്ത്യാനികളും ഗവമ്മെൻറിനെ തോല്പിക്കുവാനും ഈഴവനെ വലയ്ക്കുവാനും ചെയ്യുന്ന ഒരു വിദ്യയാണ് ഈ മധുവർജ്ജനപ്രക്ഷോഭണം അഥവാ ചെത്തുനിൎത്തൽ പ്രക്ഷോഭണം. ഇതിൽ ഈഴവനു ഒരു കാര്യവുമില്ലെന്നല്ല കൈതൊട്ടുപോയാൽ അപകടം കൂടി സംഭവിക്കുന്നതാണ്. ഇതിനുമുമ്പുള്ള ഓരോ പ്രക്ഷോഭണങ്ങളുടേയും അനുഭവംകൊണ്ടാണ് ഇങ്ങിനെ പറയുന്നതു്. നല്ല ഓരോ ഉദ്യോഗം ഓരോ സമുദായക്കാൎക്കു ലഭിക്കുമ്പോൾ അവർ ഇതിൽ നിന്നും കാലുമാറും. പിന്നെ ഈഴവനും ഈഴവനും കൂടിയാണു ഗുസ്തി നടത്തേണ്ടതു്. അതിനു തൽക്കാലം പരിതസ്ഥിതി അനുവദിക്കുന്നില്ലല്ലോ. രാജ്യക്ഷേമത്തെ ഉദ്ദേശിച്ചാണെങ്കിൽ അന്നു നമ്മെ മനഃപൂർവം ഈ രണ്ടുസമുദായക്കാരും സഹായിക്കേണ്ടതായിരുന്നു. അതുകൊണ്ടു രാഷ്ട്രീയവൈരാഗ്യത്തിൽനിന്നും ഉണ്ടായതാണെന്നാണു ഞങ്ങളുടെ അഭിപ്രായം. അതുമല്ല, ഈ പ്രക്ഷോഭണം തന്നെ തെററിപ്പോയി. ചെത്തു നിൎത്തണമെന്നുള്ളതാണുദ്ദേശമെങ്കിൽ ഷാപ്പുകൾ ലേലം ചെയ്യുന്നതിനു മുൻപേ വേണ്ടതായിരുന്നു. ഷാപ്പുപിടുത്തവും ചെത്തും കുടിയും എല്ലാം കഴിഞ്ഞാണു ചിലർ പ്രക്ഷോഭണത്തിനിറങ്ങിയിരിക്കുന്നതു്. അതിനാൽ ഇതിൽ ഉദ്ദേശശുദ്ധി അശേഷമില്ല.

ഈഴവസമുദായത്തിൽ നിലയും വിലയുമുള്ള മാന്യന്മാർ ഇതിനുവേണ്ടി തീവ്രയത്നം ചെയ്യുന്നുണ്ടല്ലോ, പിന്നെ "ധർമ്മധീരൻ" എന്താണ് ഈ അഭിപ്രായം പുറപ്പെടുവിക്കുന്നതു് എന്നൊരു ചോദ്യം ഇവിടെ ഉണ്ടാകാവുന്നതാണ്. എന്നാൽ "ഈഴവർ" ശരിയായ പ്രക്ഷോഭണം ചെയ്താലേ അവൎക്കു പബ്ളിക്കു സർവീസിൽ വേണ്ടുംവണ്ണമുള്ള പ്രാതിനിധ്യം കിട്ടുകയു

ള്ള" എന്നുള്ളതത്വം വിസ്മരിച്ചു സ്വാനിരതന്മാരായി ഭക്ത വിലാസത്തു പററിക്കൂടിയ ചില ഈഴവപ്രമാണികരം ഉദ്ദേശം സാധിക്കാതെ ഇച്ഛാഭംഗത്തോടെ മടങ്ങേണ്ടിവന്നതിനാൽ കൂട്ടുകാരുമായി ചേരേണ്ടിവന്നതാണു്. അല്ലാതെ ഇവരുടെ സ്ഹകരണത്തിൽ മററുകഴമ്പൊന്നുമില്ല.

അത്രതന്നെയുമല്ല, ഇപ്പോരം ചെത്തുന്നതിനും വില്ക്കുന്നതിനും തെങ്ങും സ്ഥലവും കൊടുക്കയില്ലെന്നു നിശ്ചയം പാസാക്കിയിട്ടുള്ളവർതന്നെ "തെങ്ങുവാററുന്ന" വിദ്യ ഈഴവർ കണ്ടുപിടിച്ചിട്ടുണ്ടെന്നറിഞ്ഞാൽ തെങ്ങു വാററാൻപോലും കൊടുക്കുന്നവരാണു്. പ്രത്യേകിച്ചുകുട്ടനാട്ടിലെ ഈഴവർ അവരുടെ അല്ലുന്നതിക്കു മതം മാറാതിരിക്കുന്നിടത്തോളം കാലം "സംഘടന"യല്ലാതെ മററു യാതൊരു രക്ഷാമാർഗ്ഗവുമില്ലാത്തവരാണു്. ഈ പ്രക്ഷോഭണം കൊണ്ടു ഇപ്പോരം ശാഖായോഗങ്ങരംക്കും യൂണിയനും സാരമായ കേടു സംഭവിക്കും. അതിനാൽ തൽക്കാലം "ചെത്തുക, വാററുക, കൊടുക്കുക, എന്നാൽ കുടിക്കരുതു്" ഇതാണു ഞങ്ങരംക്കീഴവരെ അറിയിക്കുവാനുള്ള സന്ദേശം.

കുട്ടനാട്ടുയൂണിയൻ.

സത്യാഗ്രഹം മൂലം വൈക്കവും, മി· ടി. കെ. മാധവൻ അടികൊണ്ടതുകൊണ്ടു തിരുവാർപ്പുറോഡും ലോകപ്രസിദ്ധി നേടിയതുപോലെ "സംഘടന"കൊണ്ടു കുട്ടനാട്ടും പ്രസിദ്ധമായിത്തീർന്നിട്ടുണ്ടു്. ഇവ മൂന്നും മി. മാധവനുമായി ബന്ധപ്പെട്ടതുകൊണ്ടായിരിക്കാം വിശ്രുതമാകാൻ ഇടവന്നതു്. തിരുവാർപ്പുറോഡിൽവച്ചു വകതിരിവില്ലാത്ത ഏതാനും പട്ടന്മാരുടെ നേതൃത്വത്തിലും വൈക്കത്തും, കുട്ടനാട്ടിലും മി. മാധവൻെറ നേതൃത്വത്തിലുമാണു കാര്യങ്ങരം നടന്നിട്ടുള്ളതു്. കുട്ടനാട്ടിലെ ഇപ്പോഴത്തെ യൂണിയൻ സിക്രട്ടറി അന്നു തിരുവാർപ്പിൽ വച്ചു മി. മാധവനെ അടിച്ച അടി ഏതാണ്ടു മുഴവൻതന്നെയും പിടിച്ച ചെറുകാലിൽ മി. സി. കെ. കുഞ്ഞുകൃഷ്ണനാണു്. ഈ ധീരയുവാവിനെപ്പററി ഞങ്ങരം അധികമൊന്നും പറയുന്നില്ല. സ്വാമിശ്രീനാരായണഗുരുവിനെപ്പോലെ ഒരു നേതാവിനേയും മഹാകവി കുമാരനാശാനെപ്പോലെ ഒരു ജനറൽസിക്രട്ടറിയേയും മി. ടി. കെ. മാധവനെപ്പോലെ ഒരു സംഘടനാസിക്രട്ടറിയേയും നമുക്കിനിലഭ്യമാവുക അത്ര എളുപ്പമല്ലാത്തതുപോലെ മി. സി. കെ. കുഞ്ഞുകൃഷ്ണനെപ്പോലെ ഒരു യൂണിയൻ സിക്രട്ടറിയെ കുട്ടനാട്ടുകാർക്കു കിട്ടുക എന്നുള്ളതും അത്ര എളുപ്പമല്ല. ആദ്യ

ത്തെ മൂന്നു സംഗതിയും ശരിതന്നെ എന്നു പൊതുജനങ്ങൾ സമ്മതിക്കുന്നതുപോലെ നാലാമത്തേതും ശരിതന്നെ എന്നു ഞങ്ങളും വിശ്വസിക്കുന്നു. മി. കുഞ്ഞുകൃഷ്ണനു "കുട്ടനാട്ടിലെ സെൻട്രൽ പ്പ്" എന്നൊരു ബിരുദം കൂടിയുണ്ട്. ൪൫ രൂപാ ശമ്പളം ഉണ്ടായിരുന്ന ഈ സിക്രട്ടറിസ്ഥാനം യൂണിയൻ നല്ല നിലയിലാകുംവരെ ൨൫ രൂപാമതി എന്നു സ്വമനസ്സാ സമ്മതിച്ചആളുമാണ്.

സമുദായസംബന്ധമായ പ്രവൃത്തികൾക്കു കുട്ടനാടു ഒരു മാർഗ്ഗദർശകമായി മി. മാധവൻ കരുതുകയും, അതുപോലെ തന്നെ ഭംഗിയായി പ്രവൃത്തികൾ നടക്കയും ചെയ്തിരുന്നു. എന്നാൽ കുറഞ്ഞൊരു കാലമായി മിക്കശാഖായോഗങ്ങളും അതൃപ്തികരമായ നിലയിലാണു നടന്നുപോന്നതു്. കാരണം ഓരോ ശാഖയിലും സ്വാധീനശക്തിയുള്ള സമുദായാംഗങ്ങളുടെ ഐകമത്യപ്പെടുള്ള പ്രവൃത്തി, സൗന്ദര്യപ്പിണക്കം മൂലവും മററും നശിച്ചതുകൊണ്ടും മേൽക്കോയ്മയെപ്പററി ബഹുമാനമില്ലാതെ ശാഖാസിക്രട്ടറിമാർ തോന്ന്യാസമായി ഭരണം നടത്തിയതുകൊണ്ടും ആകുന്നു. ഇങ്ങിനെ വന്നതോടുകൂടി ൯൦൦ വീട്ടുകാരോളം ശാഖയ്ക്കെതിരായി കുട്ടനാട്ടിൽ ഉണ്ടായി. മി. കുഞ്ഞുകൃഷ്ണൻ ചാർജെടുത്തതിനോടുകൂടി മുടങ്ങിക്കിടന്നിരുന്ന ശാഖകളും ഭിന്നിച്ചു നടന്നുവന്ന ശാഖകളും യോജിച്ചു പെരുമാറിവരുന്നു. ശാഖകളെല്ലാം ഊർജ്ജിതമായി പണി എടുക്കുന്നുണ്ടു്. പ. സ. സംഘം മിക്കശാഖയിലും അലങ്കോലപ്പെട്ടു കിടക്കുന്നതു ശരിയായി നടന്നുതുടങ്ങിയിരിക്കുന്നു. ഒരു നെല്ലുബാങ്കു സ്ഥാപിച്ചു പണിയെടുക്കാനുള്ള പ്രാരംഭനടപടികൾ ചെയ്തുകഴിഞ്ഞു. പ്രക്ഷോഭണമൊന്നും കൂടാതെ ചെത്തുനിർത്തുവാനും ശരിയായ പദ്ധതി രൂപീകരിച്ചിട്ടുണ്ടു്. എന്നുവേണ്ട മൂന്നുമാസംകൊണ്ടു പറയത്തക്ക പല മാററങ്ങളും സംഭവിച്ചിരിക്കുന്നു. നടപടിദൂഷ്യം കൊണ്ടു ശാഖായോഗത്തിന്റെ നട്ടെല്ലൊടിക്കാൻ അറിഞ്ഞോ അറിയാതെയോ പ്രവൃത്തിച്ചിട്ടുള്ള സിക്രട്ടറിമാരെ ഉപദേശിക്കയും പിരിച്ചുവിടേണ്ടിവന്നാൽ അങ്ങിനെയും ചെയ്യുന്നുണ്ടു്. ഈയിട ചമ്പക്കുളം സിക്രട്ടറിക്കു മി. കുഞ്ഞുകൃഷ്ണൻ ഒരു സ്ഥലം മാററഉത്തരവയച്ചിരുന്നു. ആ സ്ഥലത്തെ കുഴപ്പങ്ങളും അതുകൊണ്ടു തീരുകയും കുട്ടനാടു മുഴുവൻ യോജിപ്പോടുകൂടിവത്തിക്കയും ചെയ്യുമെന്നുള്ള വിശ്വാസത്തിനാലായിരുന്നു അങ്ങിനെ ആർഡർ അയച്ചതു്. യൂണിയനു നിയമമില്ലാതിരിക്കുന്നതിനാൽ കീഴ്നടപ്പുനിയമമായി കരുതാവുന്നതാണല്ലോ. എന്നാൽ യൂണിയൻപ്രസിഡന്റു ശ്രീമാൻ കെ. കെ. പണിക്കരവർ

(ബി. ഏ. ബി. എൽ.) കളുടെ അദ്ധ്യക്ഷതയിൽ ചമ്പക്കുളം ശാഖയുടെ ഒരു പൊതുയോഗം കൂടി ആരൊക്കെയൊ അദ്ധ്യക്ഷനെ തെററിദ്ധരിപ്പിച്ചു ഭൂരിപക്ഷാഭിപ്രായപ്രകാരം യൂണിയൻ സിക്രട്ടറിയുടെ ആർഡർ നിരസിക്കയാണു ചെയ്തതു്. ഈ സംഭവം യൂണിയൻസിക്രട്ടറിയുടെ അധികാരത്തിനും അഭിമാനത്തിനും ഒരു വലിയ കുറവുതന്നെ ആണു്. ശാഖായോഗം സിക്രട്ടറിമാർ എസ്. എൻ. ഡി. പി. യോഗം ഉദ്യോഗസ്ഥന്മാരാണു്. അവരെ നിയമിക്കേണ്ടതും പിരിച്ചുവിടേണ്ടതും അവരുടെ മേലധികാരിയായ ജനറൽസിക്രട്ടറിയുടെ കൃത്യമാണു്. എന്നാൽ യൂണിയൻസിക്രട്ടറി, താൻ ഭരിക്കുന്ന യൂണിയനിലെ സ്ഥിതിഗതികൾ ശരിയായി അറിയുന്ന ആളാകയാൽ സ്ഥലം മാററുവാനുള്ള അധികാരം അദ്ദേഹത്തിൽ സ്ഥിതിചെയ്യേണ്ടതാണു്. അതനുസരിച്ചു ഇതിനു മുൻപിരുന്ന യൂണിയൻ സിക്രട്ടറിമാർ സ്ഥലം മാററിയിട്ടുണ്ടു്. അദ്ധ്യാപകന്മാരെ നിയമിക്കുവാനും നീക്കുവാനും ഉള്ള അധികാരം ഡിപ്പാട്ടുമെൻറു മേലധികാരിക്കും സ്ഥലം മാററുവാനുള്ള അധികാരം അ. ഡി. ഇൻസ്പെക്ടർമാക്കും ഉള്ളതുപോലെ "സർവ്വീസ്സ്സിസ്റ്റം" അനുസരിച്ചു നടത്തുന്ന നമ്മുടെ ഘടനയിലും വേണ്ടതാണു്. അഥവാ യൂണിയൻെറ ഉത്തരവിൽ അപ്പീൽചെയ്‌വാൻ അധികാരമുള്ളതിനാൽ ജനറൽസിക്രട്ടറിയുടെ മുമ്പാകെ ആവലാതിപ്പെടുക ആയിരുന്നു വേണ്ടതു്. അതിനാൽ ഈ ഉത്തരവിനെ ലംഘിച്ച ചമ്പക്കുളം ശാഖയുടെ പേരിൽ ഊർജ്ജിതമായ നടപടി നടത്തി ഉടനെ പരിഹാരം ഉണ്ടാക്കേണ്ടതാണു് അല്ലെങ്കിൽ യൂണിയൻസ്ഥാപനം കൊണ്ടു യാതൊരു പ്രയോജനവുമുണ്ടാകുന്നതല്ല.

തൊഴിലാളി

ആലപ്പുഴനിന്നും പ്രസിദ്ധപ്പെടുത്തിത്തുടങ്ങിയിരിക്കുന്ന "തൊഴിലാളി" പത്രത്തിൻെറ പ്രഥമലക്കം മുതൽ അയച്ചുതന്നതു കൈപ്പററി നന്ദിപറയുന്നു. ആലപ്പുഴ പട്ടണത്തിൽ തന്നെ മുപ്പതിനായിരത്തിലധികം തൊഴിലാളികൾ താമസിച്ചുവരുന്നുണ്ടു്. അവർ ഓരോ രൂപാവീതം അവരുടെ കാര്യംപറയുന്നതിനു വിനിയോഗിച്ചിരുന്നെങ്കിൽ മുപ്പതിനായിരം രൂപാ മൂലധനത്തിൽ "തൊഴിലാളി" പുറപ്പെടുവിക്കാൻ നിഷ്പ്രയാസം കഴിയുമായിരുന്നു. ഉഴവുകാരൻെറ കാളകളെപ്പോലെ മുതലാളികളുടെ അടിമകളായ അവർ ഇനിയും വിദ്യാഭ്യാസത്തിലും മനഃസംസ്കരണത്തിലും വളരെ പിന്നോക്കമാണു്. കച്ചവ

ടപ്രതിനിധികൾക്കുപോലും പ്രാതിനിധ്യമുള്ള ഇവിടത്തെ നിയമസഭയിൽ അവൎക്ക് ഒരു മെമ്പർ പോലും ഇല്ലെന്നുള്ള വിവരം അവർ അറിയുന്നില്ല. തൊഴിലാളികൾ ഉണൎന്നാൽ ലണ്ടനിലെപ്പോലെ അവൎക്കിവിടം ഭരിക്കുന്നതിനും "തൊഴിലാളി" "പോപ്പുലാർഫ്റന്റി"ന്റെ സ്ഥാനം വഹിക്കുന്നതിനും കഴിയും. അതിനാൽ തൊഴിലാളികളുടെ ഏകനാവായ ഈ പത്രം അഭിവൃദ്ധിപ്പെടുത്താൻ അവർ പരിശ്രമിക്കേണ്ടതാകുന്നു.

ഓണംവാങ്ങുക.

കൎക്കടകമാസം മുതൽ അടുത്ത ആണ്ടു മേടമാസാവസാനം വരെ കൃഷിക്കാരായ മുതലാളികളുടെ അടിമകളായിരുന്നുകൊള്ളാമെന്നുള്ള കരാറോടുകൂടി സാധുക്കളായ തൊഴിലാളികൾ അവരിൽനിന്നു രണ്ടും മൂന്നും പറ നെല്ലു വാങ്ങി ജീവിതം പാഴാക്കുന്ന ഒരേൎപ്പാടിനാകുന്നു "ഓണം വാങ്ങുക" എന്നു പറയുന്നതു്. അല്ലാതെ കമ്പോളങ്ങളിൽ ചെന്നു ആവശ്യമുള്ള ആഹാരസാധനങ്ങളും മററും വാങ്ങുന്നതുപോലെ ഇരുപത്തേഴു നാളുകളിൽ പെട്ട ഓണവും വിലയ്ക്കു വാങ്ങുകയല്ല. ഇതു് അടിമക്കച്ചവടത്തിന്റെ ഒരു വകഭേദം മാത്രമാകുന്നു. ഇതിൽനിന്നും തൊഴിലാളികൾക്കു യാതൊരാദായവുമില്ലെന്നല്ല ഭീമമായ നഷ്ടവും മാനഹാനിയും കൂടി സംഭവിക്കുന്നുണ്ടു്. ഞാറു പറിച്ചു നടുന്ന കാലങ്ങളിൽ കൂലിക്കാൎക്കു പത്തു കൂലിയൻ നെല്ലു കൂലി കൊടുക്കുമ്പോൾ ഓണപ്പുണി വാങ്ങിയ അടിമകൾക്കു അഞ്ചു കൂലിയനെ കൊടുക്കയുള്ളു. അതുപോലെതന്നെ മററുള്ള വേലക്കാർ നല്ല നെല്ലു കൊയ്യുമ്പോൾ ഈ അടിമകൾ കഴിയും, ചാലും, കക്കൂസിനു ചുററും, മങ്കും പതിരും കൂടുതലുള്ള സ്ഥലത്തും കൊയ്തുകൊള്ളണം. ഈ നിഷിദ്ധമായ ഏൎപ്പാടു് സമുദായത്തിനു കൂടി ആക്ഷേപമായതുകൊണ്ടു് ഓണം വാങ്ങിക്കുന്നവർ അതിൽനിന്നും വിരമിക്കേണ്ടതാണു്.

മൂലംകളി

പ്രസിദ്ധമായ ചമ്പക്കുളത്താററിലെ മൂലത്തിനുള്ള വള്ളംകളി വളരെ ഭംഗിയായി ഇക്കൊല്ലവും നടന്നിരിക്കുന്നു. ദിവാൻ മി: സുബ്രഹ്മണ്യയ്യരും കളികാണ്മാൻ സന്നിഹിതനായിരുന്നു. ചെത്തു നിന്നുപോയാൽ എല്ലാ സംഗതികൾക്കും ന്യൂനമാണെങ്കിലും ഈ ഒരൊററക്കാൎയ്യത്തിനു അതൊരു ഗണ്യമായ കുറവുതന്നെയാണു്. ഈ കളിയിലും ഈഴവനെ മററുള്ളവർ

ഉഴകയാണു ചെയ്യുന്നതു്. വള്ളങ്ങളിലെല്ലാം ശ്വാസം കൂടെ വിടാതെ തുഴയുന്നതു മുഴുവൻ ഈഴവരാണു്. വള്ളത്തിൽ അന്തസ്സിനു കുടയും പിടിച്ചു ചവുട്ടുകയും പാടുകയും അട്ടഹസിക്കയും ഈഴവൻ തുഴ ഒന്നിളച്ചുപോയാൽ അവന്റെ ചെവിക്കു പിടിക്കയും ചെയ്യുന്നതു മററുള്ള ആളുകളുമാണു്. ചമ്പക്കുളം ചുണ്ടൻ നേടി, നെടുമുടി ചുണ്ടൻ തോററു എന്നു പറഞ്ഞാൽ നെടുമുടിയിലെ ഈഴവരേക്കാൾ തുഴയാൻ ചുണയുള്ളവർ ചമ്പക്കുളത്തെ ഈഴവരെന്നർത്ഥമാകുന്നു. വള്ളം നായരുടേയോ ക്രിസ്ത്യാനിയുടേയോ രണ്ടുകൂട്ടരുടേതുമോ ആയിരിക്കും. എല്ലുനുറുങ്ങെ തുഴഞ്ഞു ക്ഷീണിക്കുന്നതുമാത്രം ഈഴവൻ. അതിനാൽ മേലാലെങ്കിലും വള്ളംകളിക്കണമെന്നുള്ള ഈഴവർ വള്ളം കൂലിക്കെടുത്തോ സ്വന്തമായി വാങ്ങിയോ വേണ്ടതാകുന്നു.

## മംഗളാശംസ.

കുട്ടമംഗലം പുത്തൻപറമ്പിൽ ശങ്കരൻ അവർകളുടെ പുത്രി ശ്രീമതി പി. കെ. നാരായണി അമ്മയും കാക്കാഴത്തു കണ്ടത്തിൽ പറമ്പിൽ കുഞ്ഞൻ അവർകളുടെ പുത്രൻ ശ്രീമാൻ കൃഷ്ണനും തമ്മിലുള്ള വിവാഹം ഈ മാസം ൨൩-ാംതീയതി വധൂഗൃഹത്തിൽ വച്ചു് മംഗളമായി നടന്നിരിക്കുന്നു. മി. ശങ്കരൻ കുട്ടനാട്ടിലെ ധനികന്മാരായ ഈഴവരിൽ ഒരാളും ഒരു സമുദായസ്നേഹിയുമാണു്. വിവാഹത്തിൽ നാനാജാതി മതസ്ഥരായ ധാരാളം മാന്യന്മാർ പങ്കുകൊണ്ടിരുന്നു. പ്രസ്തുത ദമ്പതികൾക്കു ഞങ്ങൾ ഹൃദയപൂർവം മംഗളമാശംസിച്ചുകൊള്ളുന്നു.

## കോട്ടയം യൂണിയൻ.

കോട്ടയം യൂണിയൻ സിക്രട്ടറിയായി ശ്രീമാൻ ററി. കെ. കിട്ടൻഅവർകളെ നിയമിച്ചിരിക്കുന്നതായറിഞ്ഞു വളരെ സന്തോഷിക്കുന്നു. മററു യൂണിയനെ അപേക്ഷിച്ചു വളരെ നല്ല നിലയിൽ നടത്തേണ്ടതും നടത്താവുന്നതുമാണു കോട്ടയം യൂണിയൻ. കക്ഷിമത്സരംകൊണ്ടും യൂണിയൻസിക്രട്ടറിയായിരുന്ന മി. പി. കെ. കൊച്ചുകുഞ്ഞിനോടുള്ള വിരോധം കൊണ്ടും പലകുഴപ്പങ്ങളും ഈയൂണിയനിൽ സംഭവിച്ചിരിക്കയാണു്. പൊതുജനസമ്മതനും മാന്യനുമായ മി. ടി. കെ. കിട്ടന്റെ ഭരണകാലം ഈ യൂണിയൻകാൎക്കു ഒരു സുവർണ്ണാവസരമായി ഞങ്ങൾ കരുതുന്നു. ഇതും പാഴാക്കിക്കളഞ്ഞാൽ കോട്ടയംയൂണിയൻ നന്നാകാനുള്ളതല്ലെന്നു തീർച്ചപ്പെടുത്താം.

Reg No. T. 211 License No. 201

# ധമ്മധീരൻ

പത്രാധിപർ എ. കെ. ശമ്മാ.

വരിസംഖ്യ മുൻകൂർ
ഒരാണ്ടേത്തേക്കു 2 രൂപാ
അറുമാസത്തേക്കു 1 രൂപാ

പത്രാധിപർ,
ധമ്മധീരൻ അഫീസ്,
മങ്കൊമ്പ്.



Printed and published by A. K. Sarma Perasseri at the Capital Printing Works, Kottayam.